See page 225

Registered No M—77

പുസ്തകം ൧൮] [ലക്കം ൧൧
൧൯൦൯—ന്നു ൧൦൮൫ വൃശ്ചികം

B. Thomas

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]

സംഗതി വിവരങ്ങൾ. പുറം.



മാർ തോമസ്സ് പ്രസ്സ്
കോട്ടയം.

പ്രസിദ്ധകൻ റെവ. ജീ. കൊച്ചുമ്മൻ.

# പഞ്ചാംഗം.

കോന്തൻക്ദീം—ധനു

൧൯൦൯. ൧൦൮൫.

ഡിസംബർ—ജനുവരി

| ആഴ്ച. | സു. | മ. | ഇം. | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ചൊ | ൧ | ൨൯ | ൧൪ | ൧-ാംനു- ഇരുപത്തഞ്ചുനോമ്പാരംഭം. |
| ബു | ൨ | ൧ | ൧൫ | |
| വ്യാ | ൩ | ൨ | ൧൬ | ൪-ാംനു- മത്തബർബാറാ, മത്ത്യൂലിയാനാ ഈ സ്ത്രീകളുടെ ഓൎമ്മ. |
| വെ | ൪ | ൩ | ൧൭ | |
| ശ | ൫ | ൪ | ൧൮ | |
| ഞാ | ൬ | ൫ | ൧൯ | ൬-ാംനു- യോഹന്നാൻ മാംദാനായുടെ ജനനം. മാർ സോബെയുടെ ഓൎമ്മ. |
| തി | ൭ | ൬ | ൨൦ | |
| ചൊ | ൮ | ൭ | ൨൧ | |
| ബു | ൯ | ൮ | ൨൨ | ൧൦-ാംനു- മാർ ബഹനാം സഹദായുടെയും സഹോദരി സാറായുടെയും, ൪൦ സഹദേന്മാരുടെയും, മാർ പീലക്സിനോസിൻെറയും ഓൎമ്മ. |
| വ്യാ | ൧൦ | ൯ | ൨൩ | |
| വെ | ൧൧ | ൧൦ | ൨൪ | |
| ശ | ൧൨ | ൧൧ | ൨൫ | |
| ഞാ | ൧൩ | ൧൨ | ൨൬ | ൧൩-ാംനു- നീതിമാനായ യൌസേപ്പിനുണ്ടായ വെളിപാട്. |
| തി | ൧൪ | ൧൩ | ൨൭ | |
| ചൊ | ൧൫ | ൧൪ | ൨൮ | |
| ബു | ൧൬ | ൧൫ | ൨൯ | |
| വ്യാ | ൧൭ | ൧൬ | ൩൦ | ൨൦-ാംനു- പിറവിക്കു മുമ്പുള്ള ഞാ- തീയ്ക്കൂട്ടത്ത മാർ ഇഗ്നാത്യോസിൻെറ ഓൎമ്മ. |
| വെ | ൧൮ | ൧൭ | ൩൧ | |
| ശ | ൧൯ | ൧൮ | ൧ | |
| ഞാ | ൨൦ | ൧൯ | ൨ | ൨൫-ാംനു- (യൽദൊ) അതായ്തു നമ്മുടെ കൎത്താവിൻെറ തിരു അവതാരം. (മാറാനായ) |
| തി | ൨൧ | ൨൦ | ൩ | |
| ചൊ | ൨൨ | ൨൧ | ൪ | ൨൬-ാംനു- കന്യാസ്ത്രീഅമ്മയുടെ പുകഴ്ച (മാറാനായ പോലെ) |
| ബു | ൨൩ | ൨൨ | ൫ | |
| വ്യാ | ൨൪ | ൨൩ | ൬ | |
| വെ | ൨൫ | ൨൪ | ൭ | ൨൭-ാംനു- പിറവിക്കു പിമ്പുള്ള ൧-ാം ഞാ- ഹേറോദേസിനാൽ കൊല്ലപ്പെട്ട ശിശുക്കളുടെ ഓൎമ്മ. |
| ശ | ൨൬ | ൨൫ | ൮ | |
| ഞാ | ൨൭ | ൨൬ | ൯ | |
| തി | ൨൮ | ൨൭ | ൧൦ | |
| ചൊ | ൨൯ | ൨൮ | ൧൧ | |
| ബു | ൩൦ | ൨൯ | ൧൨ | |
| വ്യാ | ൩൧ | ൩൦ | ൧൩ | |

അവധി—സുറിയാനിസിമ്മനാരി ഈ മാസം ൨൧-ാംനു- പൂട്ടി അടുത്ത മകരം ൪-ാംനു തിങ്കളാഴ്ച വീണ്ടും തുറക്കുന്നതാണ്.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൨ | ൧൯൦൯ വൃശ്ചികം | ലക്കം ൧൧

ബിഷോപ്പ്സ് കോളജ്.
൨൨ ൹. കന്നി. ൧൧.

## വിശുദ്ധ മാലാഖമാർ. *

വിശുദ്ധ മാലാഖമാരെ സംബന്ധിച്ച രണ്ടു സംഗതികൾ നാം അറിഞ്ഞിരിക്കേണ്ടതുണ്ടു. ൧. ദൈവീക ആരാധനകളിൽ അവർ നമ്മോടു കൂടിസംബന്ധിക്കുന്നു. ൨. അവർ നമ്മുടെമേൽ സഹതപിക്കുകയും നമ്മുടെ ഗുണത്തിനായി ആഗ്രഹിക്കുകയും ചെയ്യുന്നു. ഈ രണ്ടുസംഗതികളെ സംബന്ധിച്ച നമുക്കു കുറഞ്ഞോന്നു ചിന്തിക്കാം.

൧. നമ്മുടെ നിത്യ ആരാധനകളിൽ മാലാഖമാർ നമ്മോടുകൂടി സംബന്ധിക്കുന്നു. അവർ നമ്മോടുകൂടി ദൈവത്തെ ആരാധിക്കുകയും, തന്നെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. നമ്മുടെ കുബ്ബാനയിൽ ഒരുഭാഗത്തു നാം ഇപ്രകാരം ചൊല്ലുന്നു: "ആയതിനാൽ മാലാഖമാരോടും പ്രധാനമാലാഖമാരോടും, സകല സ്വർഗ്ഗീക സൈന്യത്തോടുംകൂടി ഞങ്ങൾ നിന്റെ മഹത്വമുള്ള നാമത്തെ സ്തുതിച്ചുപുകഴ്ത്തുന്നു;----" ഈ ഭാഗം ഏററവും പുരാതനമായ തക്സാകളിൽനിന്നെടുത്തിട്ടുള്ളതാണ. നമ്മുടെ ഏററവും പൂർവീക പിതാക്കൾക്കു മാലാഖമാർ തങ്ങളോടുകൂടി ദൈവത്തെ മഹത്വപ്പെടുത്തുന്നു എന്നുള്ള വിചാരം ഉണ്ടായിരിക്കുകയും അവർ അതനുസരിച്ച തക്സായിൽ ക്രമപ്പെടുത്തുകയും ചെയ്തിരിക്കുന്നു എന്നു മേൽ പകർത്തിയ ഭാഗം സാക്ഷീകരിക്കുന്നുണ്ടു.

മാലാഖമാർ ദൈവത്തെ ആരാധിക്കുന്നതായി വി: യോഹന്നാൻ വെളിപാടുപുസ്തകത്തിൽ പറയുന്നു. "സകല ദൈവദൂതന്മാരും സിംഹാസനത്തിന്റെയും----ചുററുംനിന്നു സിംഹാസനത്തിന്റെ മുൻപാകെ കവിണ്ണുവീണു ദൈവത്തെ വന്ദിച്ചു" (വെളി. ൭. ൧൧) വിശേഷിച്ചു നമ്മുടെ രക്ഷിതാവുതന്നെയും ഇതിനെ സാക്ഷീകരിക്കുന്നുണ്ടു. താൻ തന്റെ ശിഷ്യന്മാക്കു ചൊല്ലികൊടുത്തതായ പ്രാർത്ഥനയിൽ എന്തു പറയുന്നു? "നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടണമെ" (മത്ത: ൬.൧൦) ഇതിൽനിന്നു നാം മനസ്സിലാക്കുന്നതെന്താണ്? മാലാഖമാർ ദൈവത്തെ ആരാധിക്കുന്നുണ്ടെന്നും അവരുടെ ആരാധനപോലെ നാമും തന്നെ ആരാധിക്കണമെന്നുള്ളതല്ലയൊ. അവർ ഏകാഗ്രചിത്തന്മാരായി ദൈവത്തെ മഹത്വപ്പെടുത്തുന്നു. ദൈവത്തെ ശുശ്രൂഷിക്കുന്നതിൽ അവർ തങ്ങളുടെ വലിയസന്തോഷത്തെ കണ്ടെത്തുന്നു. അവരുടെ വിചാരമൊ അവരുടെ ആ

---

* ഈ വിഷയത്തെ സംബന്ധിച്ച ഇവിടുത്തെ പ്രിൻസിപ്പാൾ റെവറന്റ: ആ. ജി. അവർകൾ ഇനംസ്റ്റീനു ചാപ്പലിൽ ഒരുപ്രസംഗം പറകയുണ്ടായി. നമ്മുടെ ഉപദേശത്തോടു വളരെ സാമ്യമുണ്ടെന്നു കാണുകയാൽ അതിന്റെ ചുരുക്കം മാത്രം ചേർത്തുകൊള്ളുന്നു.

രാധനയിൽനിന്ന പതറിപ്പോകുന്നതുമില്ല. സകല പരിശുദ്ധതയോടും കൂടിയത്രെ അവർ തന്നെ സ്തുതിക്കുന്നതു. ഇപ്രകാരമാകുന്നു നാമും ദൈവത്തെ ആരാധിക്കേണ്ടതു.നാംസകല പരിശുദ്ധതയോടും മനോവിനയത്തോടും ബോധശേഖരിപ്പോടുംകൂടി ദൈവത്തെ ആരാധിക്കേണ്ടിയിരിക്കുന്നു.

൨. ഇനിയും രണ്ടാമത്തെ സംഗതിയെ സംബന്ധിച്ചു നമുക്കു ചിന്തിക്കാം. വിശുദ്ധ മാലാഖമാർ നമ്മുടെമേൽ സഹതപിക്കുന്നു. അവർ നമ്മുടെ ഗുണത്തിനായി കാംക്ഷിക്കുന്നവരാകുന്നു.

എ. ഒന്നാമതായി, അവർ അനുതപിക്കുന്ന പാപികളെക്കുറിച്ചു സന്തോഷിക്കുന്നു. നമ്മുടെ കർത്താവു 'കാണാതെപോയ ആടിന്റെയും വെള്ളിക്കാശിന്റെയും' ഉപമയിൽ എന്തു പറയുന്നു? "ഇപ്രകാരം ഞാൻ നിങ്ങളോടു പറയുന്നു, അനുതപിക്കുന്ന ഒരു പാപിയെക്കുറിച്ചും ദൈവത്തിന്റെ മാലാഖമാരുടെ ഇടയിൽ സന്തോഷമുണ്ടു" (ലൂക്കോ: ൧൫.ൽ ൧൦) നാം നമ്മുടെ ചീത്തവഴികളെ വിട്ടു ദൈവത്തിങ്കലേക്കു ചെല്ലുന്നതിൽ മാലാഖമാർ വളരെ സന്തോഷിക്കുന്നു.

ബി. രണ്ടാമതായി, അവർ നമ്മുടെ പ്രയാസങ്ങളെയും പരീക്ഷകളെയും കാണുന്നു. നമ്മുടെ ബലഹീനതകളിലും പ്രയാസങ്ങളിലും കഴിയുന്നത്ര സഹായിപ്പാൻ അവർ സദാ സന്നദ്ധന്മാരാകുന്നു.

സി. അവസാനമായി, നാം പാപത്തിൽ വീഴുമ്പോൾ അവർ നമ്മുടെമേൽ സഹതപിക്കുന്നു. നാം മനസ്സുകൊണ്ടും, വചനംകൊണ്ടും പ്രവൃത്തികൊണ്ടും ചെയ്യുന്നതായ ഓരോ പാപങ്ങൾക്കും അവർ സാക്ഷികളാകുന്നു. അവയെല്ലാം അവർ ഗ്രഹിക്കുകയും കേൾക്കുകയും കാണുകയും ചെയ്യുന്നു. നമ്മുടെ ഏററവും അടുത്ത ചാർച്ചക്കാരും സ്നേഹിതന്മാരും പോലും അറിഞ്ഞിട്ടില്ലാത്ത പാപങ്ങളെക്കൂടെയും അവർ അറിയുന്നു. അവർ അറിയുന്നതിനാൽ അവർ നമ്മുടെമേൽ സഹതപിക്കുന്നു. നമ്മുടെ ആപത്തുനാളുകളിലും നാം പാപംചെയ്തു ദുഃഖിതന്മാരായിരിക്കുമ്പോഴും നമ്മുടെമേൽ സഹതപിക്കുവാൻ വല്ലവരുമുണ്ടായിരിക്കുന്നതു നമുക്കു എത്രയൊ ആശ്വാസകരമാകുന്നു. ആയ്തിനാൽ, നമ്മോടുകൂടി ആരാധിക്കുവാനും നമ്മുടെമേൽ സഹതപിക്കുവാനും മാലാഖമാരെ നമുക്കു നൽകിയിരിക്കുന്ന സർവ്വശക്തനായ ദൈവത്തെ നമുക്കു സ്തുതിക്കാം. തന്റെ കരുണയെ നമുക്കു എന്നേക്കും മഹത്വപ്പെടുത്താം. എൻ. ഐ. പോത്തൻ.

---

## ഇരുപതാംശതാബ്ദത്തിലെ സുറിയാനിക്കാർ.

കേ. വി. ചാക്കൊ ബി.എ എൽ. ററി.

(തുടർച്ച)

൩. പ്രാസംഗികന്മാരേയും വൈദികന്മാരേയും പഠിപ്പിക്കുന്നതിനു ഒരു ട്രെയിനിങ്ങ് ശാല ഉണ്ടാകണം. നമുക്കു പഠിത്തമുള്ള പട്ടക്കാർ ദുർല്ലഭമായിട്ടെങ്കിലും ഉള്ളപ്പോൾ അവരുടെ സമയത്തിൽ ഒരു ഭാഗം ആരംഭത്തിങ്കൽ വിനിയോഗിക്കയും കല്ക്കത്തായിക്കു പോയവർ തിരിച്ചുവരുമ്പോൾ ഈ ഏർപ്പാടിനെ പുഷ്ടിയാക്കുകയും ചെയ്യാമല്ലൊ. ഏതൽക്കാലത്തു നമ്മുടെ നാട്ടിൽ പ്രചരിക്കുന്ന വിദ്യാഭ്യാസത്തിന്റെയും ജനങ്ങളുടെ മനസ്സിന്റെ രുചിയുടെയും സ്ഥിതി ആലോ

ഷിച്ചാൽ വേദപുസ്തകത്തെക്കുറിച്ചു ഇന്നതെല്ലാം പറയാം എന്നുള്ളതിനെക്കാൾ അധികം സൂക്ഷിക്കേണ്ടതു ഇന്നതെല്ലാം പറഞ്ഞുകൂടാ എന്നുള്ളതാണു. ശാസ്ത്രീയമായ ജ്ഞാനം (പല വിധത്തിൽ) മാസികകൾ വഴിയായും മററും ജനസാമാന്യത്തിനു ദിവസംപ്രതി കിട്ടികൊണ്ടിരിക്കുമ്പോൾ പട്ടക്കാരുടെയും ഉപദേശിമാരുടെയും പഠിപ്പിക്കലും പ്രസംഗവും ആ വക ജ്ഞാനത്തിനു കേന്ദ്രിച്ചു വന്നാൽ (അങ്ങിനെ വരേണ്ട ആവശ്യം യാതൊന്നുമില്ല) ജനസമുദായം സാവധാനത്തിൽ വിശ്വാസത്യാഗത്തിലേക്കു നടത്തിക്കപ്പെട്ടും. നമ്മുടെ അതൃത്തിക്കുള്ളിൽ വിദ്യാലയങ്ങൾ ക്ഷണം പ്രതിവർദ്ധിച്ചുകൊണ്ടേ ഇരിക്കുന്നു. പത്രങ്ങൾക്കും മാസികകൾക്കും കണക്കില്ല. വായനശാലകളും ഒട്ടൊഴിയാതെ. അതുകൊണ്ടു പുതിയ രുചിയും വിധവും ആളുകൾക്കുണ്ടാകുമ്പോൾ അതിനു പ്രതികൂലമല്ലാത്ത വിധത്തിൽ പഴയ സത്യത്തെ വിശദമാക്കികൊടുക്കുന്നതിനു നാം ജാഗ്രതക്കാരായിരിക്കുന്നില്ലെങ്കിൽ പിന്നെ മനസ്താപത്തിനു സംഗതി വന്നേക്കും. ഈ ഭാഗം തെററിദ്ധരിക്കാൻ എളുപ്പമുണ്ടു്. പ്രോട്ടസ്റ്റാന്റുമാരും പ്രസംഗിക്കണമെന്നല്ല, പഴയ വാചകങ്ങളെ ഉപയോഗിക്കരുതെന്നല്ല, സഭാചരിത്രവും സുന്നഹദോസുകളും എന്താണെന്നറിയുമ്പോൾ ഇവിടെ പറഞ്ഞതിന്റെ സാംഗത്യവും സമ്മതിക്കും. സഭ ദൈവദത്തമായി കൈക്കൊണ്ടിരിക്കുന്ന പരമസത്യത്തെ ഓരോ തലമുറയ്ക്കും മനസ്സിലാകുന്ന ഭാഷയിൽ വ്യാഖ്യാനിക്കുന്നതു ആവശ്യമാണു. അതു ശീഘ്രം ആകയുമില്ലല്ലൊ. ചില പ്രാസംഗികന്മാരുടെ വ്യാഖ്യാനങ്ങളേയും ഭാഷാപ്രയോഗങ്ങളേയും കുറിച്ചു പറയുന്നതിനു സമയം ഇല്ല.

സംഗീതത്തിനു അധികമായ പ്രചാരം വരുത്തണം. സുറിയാനി ഒട്ടു മുഴുവനും സംഗീതമായതുകൊണ്ടു വന്നുകൂടിയ ഫലം തന്നെയൊ മലയാളത്തിൽ നമുക്കു കീർത്തനങ്ങൾ ഇല്ലാതെ പോയതെന്നു തോന്നിപ്പോവും. പരേതനായ വറുഗീസുമാപ്പിള അവർകൾ സുറിയാനി ഭാഷപ്പെടുത്തിച്ചും അല്ലാതെയും ചില പാട്ടുകൾ ഉണ്ടാക്കിച്ചിട്ടുള്ളതു അത്രയ്ക്കു വലിയ അനുഗ്രഹംതന്നെ. അതു എത്രയും പോരാ എന്നതന്നെയുമല്ല അതിലെ പല പാട്ടുകളും ഒരുവിധം സംഗീതസാമർത്ഥ്യമുള്ളവനല്ലാതെ പാടാനും വഹിയാ. ഹാൻഡേ എന്ന മഹാന്റെ "മശിഹാ" മുതലായ പാട്ടുകൊണ്ടു സ്പർജന്റെയും വെസ്ലിയുടെയും പ്രസംഗംകൊണ്ടു ഉണ്ടായിട്ടുള്ളതിനേക്കാൾ അധികം ഉണർച്ചയും ഭക്തിയും ഉണ്ടായിട്ടുണ്ടെന്നു ഒരു മഹാൻ ഒരിക്കൽ പറകയുണ്ടായി. നാട്ടിൽ ജനസമുദായത്തിനു ഓരോ കാലത്തു വളരെ പക്ഷമായി തോന്നുന്ന ചില പാട്ടു കാണും. ഒരു കാലത്തു യേശുവിന്റെ സ്നേഹമാണു സർവ്വപ്രധാനമെങ്കിൽ കുറെ കഴിയുമ്പോൾ തന്റെ കരുണ സർവ്വപ്രധാനമായി വരും. ചിലപ്പോൾ തന്നോടുള്ള സംസർഗ്ഗം ഒന്നാമതായി നില്ക്കും. പല വശങ്ങളും മാറി മാറി വരും. അപ്പോൾ ആ കാര്യങ്ങളെ ജനങ്ങൾക്കു അധികം പക്ഷം തോന്നുന്ന ലയത്തിൽ സംഗീതമായിട്ടാക്കി കൊടുക്കുന്നതിനുള്ള കരുതൽ ഉണ്ടായിരിക്കേണ്ടതാണു്. ഇങ്ങിനെ ചെയ്യുന്നതിനെക്കാൾ പറയുന്നതു എളുപ്പം എന്നുണ്ടായിരിക്കും. നാം ശ്രമിക്ക എങ്കിലും ചെയ്യണം എന്നേയുള്ളു. ഉണർവ്വു കലശലായി നടന്നുകൊണ്ടിരുന്ന ഒരു നാട്ടിലെ ആളുകൾക്കു അധികം പത്ഥ്യമായിരുന്ന ചില പാട്ടുകൾ ഉണ്ടായിരുന്നു. ആ പാട്ടുകളുടെ ലയത്തിൽതന്നെ ആക്ഷേപവും ദൂഷ്യവും ചേർന്ന പാട്ടുകൾ ഉണ്ടാക്കി നമ്മുടെ ആളുകളിൽ ചിലർ ചൊല്ലികൊണ്ടു പോകുന്നതായി പലപ്പോഴും കേട്ടിട്ടുണ്ടു്. ഇതു അവർക്കു തന്നത്താനിട്ടു നല്ല പാട്ടില്ലാഞ്ഞതുകൊണ്ടുമായിരിക്കണം. റോമൻകത്തോലിക്കരുടെ ചില അനാഥശാലകളിലെ പാട്ടുപോലും എത്ര കർണ്ണപീയൂഷമായി നമുക്കു തോന്നിയിട്ടുണ്ടു. ഒരു ഭംഗിയുള്ള പുഷ്പം, മനോഹരമായ ഉദ്യാനം, പ്രശാന്തമായി വൃക്ഷങ്ങളെകൊണ്ടു നിറഞ്ഞു പച്ചതങ്ങളാൽ ചുററപ്പെട്ടിരിക്കുന്ന ഒരു തടാകം വളരെ പ്രശോഭിതമായ ഒരു വെള്ളംവീഴ്ച, ശോണവർണ്ണമായ സൂര്യാസ്തമനം, കമനീയമായ ഒരു മുഖം, ഒരു ഇമ്പകരമായ പാട്ടു, ഭാഷാചാതുര്യം നിറഞ്ഞ ഒരു കവിത, ഇവയെല്ലാം കണ്ടുമോദിക്കുന്നതിനു ഒരു ആത്മാവിനെ ശക്തനാക്കിത്തീർക്കുന്നതു വിദ്യാഭ്യാസത്തിന്റെ ചുമതലയാകുന്നു. സഭയ്ക്കു ഇതിൽ ഒരു പങ്കും ഇല്ലെന്നുണ്ടോ?

നാഗർകോവിൽനിന്നു സാൽവേഷൻ ആർമിയോടുകൂടെ വന്ന ഒരു സംഘം പറക്കിടാങ്ങൾ ബ്രിട്ടീഷു നാഷനൽ ആന്തം പാടുന്നതു കേട്ടാൽ കൊതിച്ചുപോ

കം. നാം ഒരു ജാതിയായിട്ട "ഈസ്റ്ററിക്ക്" എന്നു പറയുന്ന കാൎയ്യത്തിൽ വളരെ ലജ്ജാകരമായ വിധം പുറകിൽ കിടക്കയാണു. ഈ ആവശ്യത്തിനായി നമ്മുടെ സ്കൂളുകളും പള്ളികളും ഒന്നുണൎന്നിരുന്നെങ്കിൽ എത്ര നന്നായിരുന്നു. പട്ടക്കാൎക്ക് റിട്രീറ്റ് എന്നു പറയപ്പെടുന്ന ധ്യാനാവസരങ്ങൾ ഉണ്ടാകണം. ക്രിസ്ത്യൻകോളേജ് വിദ്യാൎത്ഥികളായിരുന്ന ചില ബി. ഏ.കാർ കൂടി നടത്തുന്ന ഒരു മിണ്ടാവേദമുണ്ടു. ഞാൻ അതിൽപെട്ടവനല്ല. ഇതിൽപെട്ടവർ തമ്മിൽ പേരിനുപകരം വച്ചിട്ടുള്ള ഒരു നമ്പരുമാത്രം ഉപയോഗിച്ചു ക്രമമായും വളരെ രഹസ്യമായും എഴുത്തുകുത്തു നടത്തി തങ്ങളുടെ സഹോദരത്വത്തെ പുഷ്ടിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഇതിൽസുറിയാനിക്കാരൊമലബാർകാരൊക്രിസ്ത്യാനികളൊമാത്രമല്ലഉൾപ്പെട്ടിരിക്കുന്നതു. ഇതിൽ ആരെങ്കിലും സന്മാൎഗ്ഗനിഷ്ഠയ്ക്കും സദ്വൃത്തിക്കും എതിരായി പ്രവൃത്തിക്കുന്നതായി അറിവു കിട്ടിയാൽ ആ ആളിനെ കൂട്ടത്തിൽനിന്നു ദയവില്ലാതെ ബഹിഷ്കരിക്കുന്നു. പല ജാതികളും ഭാഷക്കാരുംകൂടെ ഇങ്ങിനെ ഒന്നു നടത്താമെങ്കിൽ നമ്മുടെ പട്ടക്കാൎക്ക്—ഒരാണ്ടിൽ പഠിച്ചവൎക്ക് അഥവാ ഒരാളിന്റെ ശിഷ്യന്മാൎക്ക് ഒന്നു കൂടരുതോ? അങ്ങിനെ ഉണ്ടായാൽ ഓരോ ഇടവകകളിലും ഉള്ള ചില വെറുപ്പുകാരെ ഇങ്ങിനെ കൂട്ടരുതോ. ഫ്രാൻസസ്കൻസു, ജെസ്യൂറ്റ്സ, മുതലായി റോമാസഭയിൽ ഒട്ടൊഴിയാതെയുള്ള സംഘങ്ങളുടെ വേരും നാരും ഇതുതന്നെയാണ്.

സ്ത്രീകളുടെ വേദപാഠക്ലാസു നടത്താൻ പാടവവും മനസ്സും ഉള്ള ഉത്തമസ്ത്രീകളെ ഉത്സാഹിപ്പിക്കയും പരിശീലിപ്പിക്കയും വേണം. അല്ലാതെ മിശ്രയോഗങ്ങൾ ഉണ്ടാവുന്നതു നമ്മുടെ നാട്ടിന്റെ സ്ഥിതിക്കു സൎവത്ര ത്യാജ്യമാണു. ഞങ്ങളിൽ പലരേയും പഠിപ്പിച്ച ഒരു ധീര ഇരുപത്തിമൂന്നാം സങ്കീൎത്തനം പ്രസംഗവിഷയമാക്കി തന്റെ സംവാദത്തെ ആരംഭിച്ചതു "നമ്മിൽ അധികംപേരും നമ്മുടെ മാതാപിതാക്കന്മാരുടെ മടിയിൽ ഇരുന്നു പഠിച്ച സങ്കീൎത്തനംതന്നെയല്ലൊ ഇത്" എന്നായിരുന്നു? നമ്മിൽ എത്ര ആളുകൾക്കു ഇതു സാധിച്ചിട്ടുണ്ടു. നമ്മുടെ സ്ത്രീകളുടെ വേദാധ്യയനം, സംഗീതം, തയ്യൽ, ചിത്രംവര ഇവ ഒക്കെയും നാം വളരെ ഉപേക്ഷിച്ചിട്ടിരിക്കയാണ്.

നമ്മുടെ പട്ടക്കാൎക്കും ഉപദേശിമാൎക്കും ജനങ്ങൾക്കും വേദപുസ്തകത്തെക്കുറിച്ചും അതോടു ചേൎന്നുവരുന്ന ചരിത്രത്തെക്കുറിച്ചും ഉള്ള അറിവു വൎദ്ധിപ്പിക്കേണം. അതിനു ആദ്യമായി വേണ്ടതു വിശുദ്ധ നാട്ടിന്റെ ഭൂമിശാസ്ത്രം നല്ലപോലെ പഠിക്കയാണു. അതു സാധിപ്പാൻ അമ്പതൊ എഴുപതൊ രൂപാ വിലയ്ക്കുള്ള ഒരു വലിയ റിലീഫ് പടം (വിശുദ്ധ നാട്ടിന്റെ) വരുത്തി കോട്ടയം സിറിയൻസെമ്മനാരിയിൽ സ്ഥാപിക്കണം. കുറച്ചു പരിശീലിച്ചാൽ ആ വിധത്തിലുള്ള പടം പകൎത്തി പലടത്തും കൊണ്ടുപോകാൻ ഒരു പ്രയാസവും ഇല്ല. ഇതു സംബന്ധിച്ചു വേറെ ഒരു കാൎയ്യംകൂടെ ഉണ്ടു. വിശുദ്ധ നാട്ടിനേയും ഓരോ കാലത്തു അവിടെ ഉണ്ടായിട്ടുള്ള സാമുദായിക വൃത്താന്തങ്ങളേയും വിശദമാക്കി ആളുകൾക്കു വളരെ പത്ഥ്യമാക്കിക്കൊടുക്കുന്നതിനു നോവൽമാതിരിയിലുള്ള ചെറിയ കഥകൾ എഴുതണം. ഗലീലക്കടലിന്റെ കരയ്ക്കുള്ള ആളുകളുടെ സ്ഥിതി, അവരുടെ തൊഴിൽ, വിനോദം മുതലായവ വൎണ്ണിക്കുന്ന ഒരു കഥ. യോഹന്നാൻസ്നാപകന്റെ വനവാസം ആ കാലത്തെ എസ്സീനിസ്സിന്റെ സമ്പ്രദായം മുതലായവ ഒരു കഥ. ഇങ്ങനെ ചെറിയ ചെറിയ കഥകൾ ചുരുങ്ങിയ വിലയ്ക്കു പോകത്തക്കതു എഴുതി പ്രചരിപ്പിക്കണം. ഇതു ആദ്യം വിചാരിക്കുന്നതിൽ അധികം ദുൎഘടമുള്ളതാണു. ഡീൻഫാരാർ യേശുവിന്റെ ചരിത്രം എഴുതുന്നതിനു മൂന്നു തവണ വിശുദ്ധ നാടു സന്ദൎശിച്ചു. നമ്മുടെ സമുദായത്തിൽ ഒ. എം. ചെറിയാൻമാപ്പിള അവൎകൾ, കെ. സി. മാമ്മൻമാപ്പിള അവൎകൾ, എം. പി. വൎക്കി അവൎകൾ മുതലായ നല്ല ഗദ്യമെഴുത്തുകാരുണ്ടല്ലൊ. ഭാഷാവൈശിഷ്ട്യം, മനോധൎമ്മം ഉൽകൃഷ്ട വിദ്യാഭ്യാസം സമുദായപ്രതിപത്തി, പരോപകാരതല്പരത, ഇവ ഒന്നും ഇവൎക്ക് കുറവുമല്ലല്ലൊ. ഇവരിൽ ചിലർ വിശുദ്ധ നാട്ടിൽ പോയി സ്ഥലങ്ങൾ നല്ലപോലെ കണ്ടുപഠിക്കണം. ആ ദിക്കിൽ ഇപ്പോഴും ഉള്ള സമ്പ്രദായം ഏകദേശം കൎത്താവിന്റെ കാലത്തുള്ളതുപോലെതന്നെ അത്രെ. ഉൽകൃഷ്ടമാനസ്സന്മാരായി സമുദായാഭിവൃദ്ധിയിൽ പ്രതിപത്തിയുള്ളവരായ ചിലർ വിചാരിച്ചാൽ ഇതിനു വേണ്ട ചിലവും അ

നായാസേന സാധിക്കാവുന്നതാണു. ഇംഗ്ലീഷു പുസ്തകങ്ങൾ ഇതിനു ചിലപ്പോൾ സഹായിക്കുന്നവയും ധാരാളം ഉണ്ടു. എഡെർഷീൻസ് "ലൈഫ് ആൻഡ് ടൈംസ് ഓഫ് ജീസസ്സ് ദി മെസ്സീഹ്", "ജോസേഫസ് ആൻറിക്വിറ്റീസ്", മില്ലമാൻസ് ഹിസ്റ്ററി ഓഫ് ദിജ്യൂസ്" മുതലായ പുസ്തകങ്ങൾ അനവധി ഉണ്ടു. "അദീനായുടെ ചരിത്രം എന്ന പുസ്തകം മലയാളത്തിൽ ഉണ്ടല്ലൊ. അതു വളരെ ദീൎഘമായിപ്പോയി എന്നതന്നെയുമല്ല ഇംഗ്ലീഷുജാതിക്കാൎക്കു രുചിക്കത്തക്കവണ്ണം എഴുതിയതുകൊണ്ടു നമുക്കു അത്രയും ആവശ്യവും ഇല്ല. നാം പൌരസ്ത്യരും ആണല്ലൊ. മാജിക് ലാന്റേൺ നല്ലതും വലിയതും വരുത്തി ഉൾപ്രദേശങ്ങളിൽ നടന്നു ജനസമുദായത്തെ പഠിപ്പിക്കുന്നതിനെക്കാൾ ഉപകാരപ്രദമായ വേറൊരു വഴി ഉണ്ടെന്നു തോന്നുന്നില്ല. രൂപം കാണ്മാൻ ആഗ്രഹമില്ലാത്തവർ ഇല്ലല്ലൊ. രാത്രി ആൎക്കും വിശ്രമസമയങ്ങളുമത്രെ. നമ്മുടെ കൎത്താവിന്റെ ചരിത്രം പഴയനിയമകഥകൾ മുതലായവ ഭംഗിയായി പഠിപ്പിക്കാം. ഇതിനു ആവശ്യപ്പെട്ടാൽ ഉൽകൃഷ്ടവിദ്യാഭ്യാസമുള്ളവർ കൂടെയും വേണ്ട സഹായം ചെയ്യുമെന്നുള്ളതിനു സംശയമില്ല.

തിരുവിതാംകൂറിന്റെ ചില സ്ഥലങ്ങളിൽ കുറെനാളായി അനേകം ആളുകൾ കുടിയേറി പാൎക്കുന്നുണ്ടു. ഇതുവരെയും ആൾ പാൎപ്പില്ലാതെ കിടന്നിരുന്ന സ്ഥലങ്ങൾ ഇപ്പോൾ പുതുതായി രജിസ്തർ ചെയ്തു കൈവശം ആക്കി പാൎത്തുതുടങ്ങുകയാണു. അങ്ങിനെ പോകുന്ന പലരും നമ്മുടെ സമുദായത്തിൽപെട്ടവരുണ്ടു. അവരെക്കുറിച്ചു ഒന്നും വിചാരിക്കാതെയിരുന്നാൽ ഗത്യന്തരമില്ലാതെ അവർ മറ്റു സഭകളിലായിപ്പോകും. നമ്മുടെ റമ്പാച്ചന്മാരിൽ ചിലർ അങ്ങിനെയുള്ള ചില സ്ഥലങ്ങളിൽ കുറെനാളത്തേക്കെങ്കിലും പോയി പാൎത്താൽ അവിടെ ഒരു നല്ല വേല ചെയ്യാമെന്നുള്ളതിനുപുറമെ സമുദായത്തിന്റെ പൊതുസ്വത്തിനു ന്യായമായ വൎദ്ധനവും ഉണ്ടാകുന്നതാണു. അമേരിക്കായിലെ ഐക്യനാടുകളിൽ ജനങ്ങൾ കുടിയേറി പാൎത്തുതുടങ്ങിയപ്പോൾ ഓരോ സഭക്കാരും പ്രത്യേകം റോമാസഭയും എന്തുമാത്രം ഭഗീരഥപ്രയത്നം ചെയ്തു പള്ളികളും പള്ളിക്കൂടങ്ങളും സ്ഥാപിച്ചു എന്നു ചിലരെല്ലാം അറിഞ്ഞിട്ടുണ്ടായിരിക്കുമല്ലൊ. അതുകൊണ്ടു സഭയുടെ ശ്രദ്ധയെ ആ കാൎയ്യത്തിലേക്കും ആകൎഷിച്ചുകൊള്ളുന്നു. പുതിയ ശതാബ്ദത്തോടുകൂടെ പുതിയ ശക്തികളും ഉണ്ടായിവരുന്നു. നമുക്കു അപ്പോൾ പുതിയ ചുമതലകളും ഉണ്ടു. അവയെ ആരാഞ്ഞറിഞ്ഞു ജാഗരൂകന്മാരായിരുന്നാൽ നമ്മുടെ പുറകെ വരുന്ന തലമുറയുടെ ശകാരത്തിനും ന്യായതീൎപ്പിനും നാം പാത്രവാന്മാരാകയില്ല. ഇതിൽ പറഞ്ഞിട്ടുള്ള സംഗതികളിൽ ചിലതെല്ലാം നിഷ്പ്രയാസേന സാധിക്കാവുന്നതാണു. ചിലതെല്ലാം കാലാന്തരംകൊണ്ടുമാത്രമെ പാട്ടിൽ വശികയുള്ളു എന്നും ഉണ്ടു. ഇതിൽ ഏതെങ്കിലും ചിലതിനെ ഉടനെ പ്രവൃത്തിച്ചു തുടങ്ങുന്നതിനു നാം സന്നദ്ധരായാൽ നമുക്കു മുൻപു ജീവിച്ചിരുന്ന നമ്മുടെ പിതാക്കന്മാർ നമ്മെ ഏല്പിച്ചിരിക്കുന്ന സ്വത്തിനെ നഷ്ടപ്പെടുത്താതെ നമുക്കു പുറകെ വരുന്ന തലമുറയുടെ കയ്യിൽ ഏല്പിക്കാൻ സംഗതി വരും.

---

## പരേതനായ നമ്മുടെ വലിയ തിരുമേനി.

(൩)

[എം. വി. വൎക്കി]

ഒരു സമുദായത്തിന്റെയോ ജാതിയുടെയോ ഒരു സൈന്യത്തിന്റെയൊ നായകത്വം വഹിക്കുന്ന ഒരാൾക്കു സാധാരണന്മാർ അനുഭവിക്കാൻ ഇടയാകാത്ത പല പ്രയാസങ്ങളും ബുദ്ധിമുട്ടുകളും നേരിടുമെന്നുള്ളതു ലോകചരിത്രത്തിന്റെ ഏതു ഘട്ടത്തിലും കണ്ടെത്തുന്ന ഒരു സാധാരണതത്വമാണ്. ഈ തരം പ്രയാസങ്ങളും ബുദ്ധിമുട്ടുകളും എത്രതന്നെ ഭയങ്കരങ്ങളായിരുന്നാലും അതുകളെ എതൃക്കാതെ ബുദ്ധിമുട്ടത്തു പിന്നാക്കം തിരിയുന്ന ആൾ നായകത്വത്തെ അൎഹിക്കുന്നില്ല. പ്രയാസങ്ങളുടെ സ്വഭാവത്തെ മനശ്ചാഞ്ചല്യം ലേശംകൂടാതെ ധരിച്ച് അതുകൾക്കു പരിഹാരം വരുത്തുകയും പ്രയാസങ്ങളെ തന്നെ വിജയകോണിയുടെ ഓരോ

പടികളാക്കി ഉപയോഗപ്പെടുത്തുകയും ചെയ്യുന്നതിൽ ഒരാൾ പ്രദർശിപ്പിക്കുന്ന ദീർഘാലോചനയും ക്ഷമബുദ്ധിയും ആണ് അയാളെ പ്രമതലയുള്ള ഒരു യഥാർത്ഥ നായകനാക്കിത്തീർക്കുന്നത്. ഈ തോതുവച്ചു നോക്കുന്നതായാൽ നമ്മുടെ വലിയ തിരുമേനി മഹാനായ ഒരു സമുദായനേതാവായിരുന്നു എന്നു ആർക്കും ബോധപ്പെടുന്നതാണ്. താൻ മേല്പട്ടസ്ഥാനം ഏല്ക്കുന്നതിനു വിദേശസഞ്ചാരം ചെയ്തതിൽ നേരിട്ട പ്രയാസങ്ങളും ബുദ്ധിമുട്ടുകളും തന്നെ വളരെയാണ്. മെത്രാനായി മലങ്കരെ വന്നതിന്റെ ശേഷം തന്നെ സുറിയാനി സമുദായത്തിന്റെ മെത്രാപ്പോലീത്തായായി ഗവണ്മെണ്ടുകൾ അംഗീകരിപ്പാൻ എട്ടുപത്തുകൊല്ലം വേണ്ടിവന്നു. പിന്നീടുണ്ടായ സിമ്മനാരി വ്യവഹാരത്തിൽ എന്തുമാത്രം പ്രയാസങ്ങളാണ തിരുമേനി സഹിച്ചിട്ടുള്ളത്. ഇങ്ങനെ തിരുമേനിയുടെ അതിദീർഘവും രസകരവും ആയ ജീവിതവൃത്താന്തത്തിന്റെ ഏതു ഘട്ടം പരിശോധിച്ചാലും പ്രയാസങ്ങളെ എതിർക്കുകയും ജയിക്കുകയും ചെയ്യുന്നതിൽ തിരുമേനി പ്രദർശിപ്പിച്ച ക്ഷമബുദ്ധി അതിശക്തിയായി പ്രകാശിച്ചു നില്ക്കുന്നതു കാണാം. വെല്ലിംഗ്ടൺ മുതലായ വലിയ സേനാനായകന്മാരും ഗ്ലാഡ്സ്റ്റൺ മുതലായ വലിയ രാജ്യതന്ത്രജ്ഞന്മാരും ഇതുപോലെ സർവ്വത്രപ്രയാസങ്ങളെ എതിർക്കുകയും ജയിക്കുകയും ചെയ്തുവന്നതായി അവരുടെ ജീവിതചരിത്രങ്ങളിൽനിന്നു നാം കാണുന്നുണ്ട്.

തിരുമേനി സ്വഭാവേന ഒരു യാഥാസ്ഥിതികൻ ആയിരുന്നു എങ്കിലും ലോകത്തിൽ ദിവസേന എന്നപോലെ മാറി മാറി വ്യാപിച്ചുകൊണ്ടിരുന്ന പരിഷ്കാരത്തോടു വിമുഖതയോ പുച്ഛമോ തിരുമേനിക്കു ലവലേശം ഇല്ലായിരുന്നു. യാഥാസ്ഥിതികന്മാരിൽ സാധാരണ കണ്ടുവരാറുള്ള ഒരു ദുർലക്ഷണം എത്ര നിസ്സാര സംഗതിയായാലും മാറ്റത്തോടു—അഥവാ കീഴ്നടപ്പിനെ ഭേദപ്പെടുത്തുന്നതിനോടു—അവർ കാണിക്കുന്ന വെറുപ്പാകുന്നു. ഈ വെറുപ്പു തിരുമേനിക്കു ലവലേശം ഇല്ലായിരുന്നു. നസ്രാണി മാപ്പിളമാർ പണ്ടേതന്നെ ശിരോമുണ്ഡനത്തിനു പ്രസിദ്ധികേട്ട ഒരു ജാതിയാണല്ലോ. ഇതുകൊണ്ടുംകൂടി ആയിരിക്കാം ഹിന്ദുക്കളായ മലയാളികൾ അവരെ "മൊട്ട"യെന്നു പറഞ്ഞുവരുന്നത്. വിസ്തൃതമാനസനായ ഒരു പരിഷ്കാരിയുടെ ദൃഷ്ടിയിൽ, ഒരാൾ മുടി തീരെ കളയുകയൊ മുൻകുടുമയൊ പിൻകുടുമയൊ വെയ്ക്കുകയൊ താടിയൊ മീശയൊ വളർത്തുകയൊ വളർത്താതിരിക്കുകയൊ ചെയ്യുന്നതുകൊണ്ടു എന്തെങ്കിലും അവിഹിതമായ പ്രവൃത്തി ചെയ്യുന്നു എന്നു വരുന്നതല്ല. ഈ വക നിസ്സാരസംഗതികൾ അവരവരുടെ ആഗ്രഹവും സൌകര്യവും പോലെ ചെയ്യാനായി പരിഷ്കാരികൾ വിടുന്നു. ഈ തത്വത്തെ പിടിച്ചുംകൊണ്ടു ഈ എഴുത്തുകാരനും വേറെ ചിലരും ഇദംപ്രഥമമായി അർദ്ധക്ഷൌരം ആരംഭിച്ചപ്പോൾ ഞങ്ങളുടെ ഇടവകയിൽ ഉണ്ടായ ബഹളം ചില്ലറയല്ല. ഞങ്ങൾ ഈ അധികപ്രസംഗം ചെയ്തുനിമിത്തം എത്ര വന്ദ്യന്മാരായ വൈദികന്മാരുടെയും വയോവൃദ്ധന്മാരുടേയും ശാപത്തിനും ശകാരത്തിനും പാത്രീഭവിച്ചു എന്നു ഒരു കയ്യും കണക്കുമില്ല. എന്നാൽ വലിയ തിരുമേനിയുടെ അടുക്കൽ ഞാൻ ഈ പുതിയ പരിഷ്കാരത്തോടുകൂടി ആദ്യമായി ഹാജരു കൊടുത്തപ്പോൾ തിരുമനസ്സുകൊണ്ടു ഒരക്ഷരമെങ്കിലും ഈ സംഗതിയെപ്പറ്റി പറഞ്ഞില്ല. അല്പം പുഞ്ചിരിയോടുകൂടി പതിവിലധികം ഒന്നു സൂക്ഷിച്ചുനോക്കിയൊ എന്നു മാത്രം സംശയമുണ്ട്. നിർദ്ദോഷങ്ങളായ ഏതുതരം മാറ്റങ്ങളോടും വെറുപ്പു ജനിക്കാൻ പാടില്ലാത്തവിധം അത്ര വിശാലമായിരുന്നു തിരുമേനിയുടെ ഹൃദയം എന്നു കാണിക്കാൻ മാത്രമായിട്ടാണ് അന്യവിധത്തിൽ നിസ്സാരമായ ഈ സംഗതിയെ ഇവിടെ പ്രസ്താവിച്ചത്.

നാം നമ്മുടെ ശത്രുക്കളെ സ്നേഹിക്കണമെന്നു പലസ്തീനാട്ടിൽ പത്തൊമ്പതു ശതാബ്ദങ്ങൾക്കു മുമ്പു ജീവിച്ചിരുന്ന ഒരാൾ നമ്മെ പഠിപ്പിച്ചിട്ടുണ്ടെങ്കിലും സകല ഉപദേശങ്ങളെക്കാൾ ശ്രേഷ്ഠമായ ഈ ഉപദേശത്തെ നാം സ്വീകരിച്ചതായി നമ്മുടെ പ്രവൃത്തികൾകൊണ്ടു കാണിക്കുന്നില്ല. എന്റെ ശത്രുക്കളെ ലജ്ജിപ്പിക്കുകയും തോല്പിക്കുകയും ചെയ്യണമെ എന്നു ഇസ്രായേലിന്റെ രാജാവു ചെയ്തതായി പഴയനിയമത്തിൽ കാണുന്ന പ്രാർത്ഥനയാണ നമ്മുടെ ജീവിതപ്രമാണമായി നാം സ്വീകരിച്ചിരിക്കുന്നത്. എന്നാൽ നമ്മുടെ വലിയ തിരുമേനി ഇക്കാര്യത്തിൽ വലിയൊരു വ്യത്യസ്തനുമായിരുന്നു. നമ്മുടെ രണ്ടുകക്ഷിയുടേയും മദ്ധ്യേ വരുന്ന

ഒരു ഈച്ചയെ കൊല്ലാൻ എത്ര എളുപ്പമൊ അത്രയും നിസ്സാരന്മാരായ ചില ആളുകൾ തിരുമേനിയുടെ നേരെ പല ഒളിയമ്പുകൾ വിട്ടതായി തനിക്കു ബോദ്ധ്യം വന്നിട്ടും അവരെ ഉപദ്രവിക്കുന്നതിനു പകരം സഹായിക്കുകയാണു ചെയ്തിട്ടുള്ളതു്. നവീകരണക്കാരും പ്രോട്ടസ്റ്റന്റുകാരുമായ എത്ര ആളുകൾക്കു താൻ മുഖാന്തരം സർക്കാരുദ്യോഗങ്ങൾ ലഭിക്കാൻ ഇടയായിട്ടുണ്ടെന്നും മറ്റെല്ലാം വിധത്തിൽ അവരെ താൻ സഹായിച്ചിട്ടുണ്ടെന്നും എണ്ണിയെടുത്തു നോക്കിയാൽ തിരുമേനിയുടെ ഈ വിശിഷ്ട ലക്ഷണത്തിന്റെ ഒരു ഏകദേശജ്ഞാനം ഉണ്ടാകുന്നതാണു്. തിരുമേനിയുടെ ഈ ഔദാര്യശീലം സത്യക്രിസ്തീയ സ്നേഹധർമ്മങ്ങളുടെ ഒരു ഛായയാണു്. അവനവന്റെ സ്വന്തം ആളുകളെ അല്ലെങ്കിൽ അവനവന്റെ പക്ഷത്തു നിൽക്കുന്നവരെ സഹായിക്കുന്നതിൽ ഒരുത്തനു് അധികം അഭിമാനത്തിനു വകയില്ല. എന്നാൽ അന്യന്മാരെയും ശത്രുക്കളെയും സഹായിക്കാൻ മനസ്സുവരികയെന്നതു ലോകത്തിൽ ചിലപ്പോൾ മാത്രം കണ്ടെത്തുന്ന മഹാന്മാർക്കേ ഉണ്ടാകയുള്ളു.

വൈദികാദ്ധ്യക്ഷന്മാരുടെ അധികാരത്തിന്റെ സ്വഭാവം എല്ലാവർക്കും അറിയാവുന്നതാണു്. ഒരു പോലീസു കൺസ്റ്റബിളിന്റെ ആജ്ഞയെ അനുസരിക്കാതെ ജനങ്ങൾ എതിർത്താൽ ഒടുവിൽ പട്ടാളവും വലിയ തോക്കും എതിരിടുകയും. ഈ വക പ്രയോഗങ്ങൾക്കു മെത്രാനൊ പാത്രിയർക്കീസിനുതന്നെയൊ നിവൃത്തിയില്ലല്ലൊ. വൈദികാദ്ധ്യക്ഷന്മാരുടെ ശക്തി ജനങ്ങളുടെ സംതൃപ്തിയിലും സുമനസ്സിലും ആണു സ്ഥിതി ചെയ്യുന്നതു്. ഈ സംഗതി നല്ലവണ്ണം മനസ്സിലാകാതെ പ്രവർത്തിച്ചതുനിമിത്തം എത്രയോ മെത്രാന്മാരുടെ ഭരണം മലങ്കരെ ഒരു വെറും നേരംപോക്കായി കലാശിച്ചിട്ടുണ്ടെന്നു പ്രസിദ്ധമാണല്ലൊ. എന്നാൽ നമ്മുടെ വലിയതിരുമേനി ഒരുകാലത്തും അധികാരത്തോടുകൂടി ഭരിച്ചിട്ടില്ല. സിമ്മനാരി വ്യവഹാരത്തിൽ ജയം പ്രാപിച്ചതുകൊണ്ടും മറ്റും സകലരേയും താൻ വരച്ചവരയിൽ നിറുത്താൻതക്ക അധികാരം തനിക്കു സിദ്ധിച്ചു എങ്കിലും യാതൊരുത്തരേയും വേദനപ്പെടുത്താതെയാണു താൻ മരണപര്യന്തം ഭരിച്ചതു്. തനിക്കു ന്യായമായി ആജ്ഞാപിക്കാവുന്ന സംഗതിയിലും താൻ ഉപദേശിച്ചിട്ടെ ഉള്ളു. ചിലപ്പോൾ എത്രയും താണുവീണു പറയുകയും കണ്ണുനീരുകൊണ്ടു കാലും നേരുകയും ഉണ്ടായിട്ടുണ്ടു്. സാധാരണയായി മനുഷ്യർ ഈ "വിദ്യ"യെ നയമെന്നുവിളിച്ചേക്കാം. പക്ഷെ ഞാൻ വിചാരിക്കുന്നതു ഇതുതിരുമേനിയുടെ യഥാർത്ഥ ക്രിസ്തീയ വിനയമെന്നാകുന്നു. തന്റെ ജനങ്ങളുടെ ഇടയിൽ വഴക്കും കലഹവും ഉണ്ടാകരുതെന്നും തനിക്കു മുമ്പു ചിലർ ഭരിച്ചതുപോലെ ലോകാഡംബരങ്ങളും അധികാരബലവും വേണ്ടെന്നും ഉള്ള മനഃപൂർവ്വവിശ്വാസത്തെ നയമെന്നൊ സൂത്രമെന്നൊ ആരെങ്കിലും എന്തൊക്കെ പറഞ്ഞാലും അവരോടു് ഇനിക്കു വഴക്കില്ല. അനുഭവം എത്രയും ഗുണകരമായിരുന്നു എന്നു ആരും സമ്മതിക്കുമെന്നു വിശ്വസിക്കുന്നു.

(തുടരും)

---

## സുറിയാനിസഭയും ഡാക്ടർ ബ്യൂക്കാനാൻ അവർകളും.

(എ. പീലിപ്പോസു, എം- എ- ബി- എൽ)

വരാപ്പുഴ.

ഡിസംബർ, ൲൮൱൯൰.

പാപ്പായുടെ മലയാളത്തെ വികാർ അപ്പസ്തോലിക്കായ ബിഷോപ്പു് റേമോൺഡൊ എന്നയാൾ താമസിക്കുന്നതുഇവിടെയാകുന്നു. പുരോഹിതജോലിക്കുള്ളവരെ വേദശാസ്ത്രം പഠിപ്പിക്കുന്നതിനു ഇവിടെ കോളജു് ഉണ്ടു. അതിൽ വിദ്യാർത്ഥികൾ (പത്തുമുതൽ ഇരുപതുവരെ ആളുകൾ) ലത്തീൻഭാഷയും സുറിയാനിഭാഷയും അഭ്യസിക്കുന്നുണ്ടു. സുറിയാനിമാത്രം പഠിപ്പിക്കുന്നതിനു ഒരു വിദ്യാശാല പുതിയകുന്നിൽ ഉണ്ടു. ഇവിടെ ഇപ്പോൾ ൩൨ വിദ്യാർത്ഥികൾ ഉണ്ടു. വികാർ അപ്പസ്തോലിക്കിനു നൂറു. പള്ളികളുടെമേൽ നോട്ടം ഉണ്ടു. ഇതുകൂടാതെ കൊടുങ്ങല്ലൂരെ ആർച്ച്ബിഷോപ്പിന്റെ കീഴിൽ നാല്പത്തഞ്ചു പള്ളികളും, കന്യാസ്ത്രീമാരിവരെ

നീണ്ടുകിടക്കുന്ന കൊച്ചിയിലെയും കൊല്ലത്തേയും ബിഷോപ്പന്മാരുടെ ഇടവകകളിൽ പല പള്ളികളും ഉണ്ടു. ഈ പള്ളികൾ കപ്പൽയാത്രക്കാൎക്കു കടലിൽനിന്നും കാണത്തക്കവയാകുന്നു. ഒരുമിച്ചു കിടക്കുന്ന ഈ ക്രിസ്തീയ സഭകളെ കണ്ടിട്ടു എന്റെ മനസ്സിൽ സന്തോഷവും സന്താപവും സമ്മിശ്രമായി ഉണ്ടായി. ഇത്രവളരെ ഹിന്തുക്കൾ വിഗ്രഹാരാധനയിൽ നിന്നും രക്ഷപെട്ടല്ലൊ എന്നുള്ളതിൽവച്ചു സന്തോഷവും, ഇവരുടെ ഇടയിൽ വേദപുസ്തകത്തിന്റെ ഒരു പ്രതിപോലും ഇല്ലല്ലൊ എന്നു ഓൎത്തിട്ടു സന്താപവും ഉണ്ടായി.

വികാർ അപ്പസ്തോലിക്ക് ഒരു ഇററാലിയദേശക്കാരൻ ആകുന്നു. "സുവിശേഷപ്രചാരസംഘ"വുമായി എഴുത്തുകുത്തു ചെയ്യുന്നതു അദ്ദേഹമാകുന്നു. അദ്ദേഹം ഒരു വിശാലമനസ്സുള്ള ആൾ ആകുന്നു. രണ്ടു നൂററാണ്ടിൽ അധികം പഴക്കമുള്ള വരാപ്പുഴയിലെ പുസ്തകശാലയിൽ അദ്ദേഹം എനിക്കു സ്വാതന്ത്ര്യമായ പ്രവേശം നൽകി. വായിച്ചുകൂടാ എന്നു വിരോധിക്കപ്പെട്ടിട്ടുള്ള അനേകം പുസ്തകങ്ങൾ ഞാൻ അവിടെ കണ്ടു. ക്രിസ്ത്യാനിരാജ്യമാകുന്ന ഇൻഡ്യായിൽ ഓരോ അടി സഞ്ചരിക്കുന്തോറും അന്യ ആളുകളെ ഉപദ്രവിച്ചു റോമാമതത്തിൽ ചേൎക്കുന്ന പറങ്കികളുടെ പ്രവൃത്തിയുടെ ഓരോ അടയാളങ്ങൾ ഞാൻ കണ്ടു. വികാർ അപ്പസ്തോലിക്ക ഈ ഏൎപ്പാടിന്റെ അധികാരത്തെ സമ്മതിക്കാതെ അദ്ദേഹം ബ്രിട്ടീഷുകാരുടെ രക്ഷയിൽ ഇരിക്കുന്നു. അദ്ദേഹം ഈ സംഗതിയെപററി ന്യായമായ കോപത്തോടുകൂടെ സംസാരിക്കയും ബ്രിട്ടീഷുറസിഡണ്ടിന്റെ മുമ്പിൽവച്ചു ഇതു ഒരു "ഭയങ്കര ന്യായാസനം" ആണെന്നു പറകയും ചെയ്തു. അന്യ ജനങ്ങളെ ഉപദ്രവിച്ചും ഹിംസിച്ചും റോമാമതത്തിൽ ചേൎക്കുന്നതിനു ഗോവയിലുള്ള സ്ഥലം ഞാൻ ആ വഴി കപ്പലേൽ പോകുമ്പോൾ, ബ്രിട്ടീഷുസൈന്യം അതിനു സമീപം ഉള്ളതുകൊണ്ടു ആപത്തൊന്നും കൂടാതെ എനിക്കു കാണ്മാൻ കഴിയുമൊ എന്നു അദ്ദേഹത്തോടു ഞാൻ ചോദിച്ചു. ബ്രിട്ടീഷുപ്രജകൾ അല്ലാതെയുള്ള നാട്ടുകാരുടെമേൽ അവർ ഒരുവക അധികാരം ഭാവിച്ചിരുന്നു. ബ്രിട്ടീഷുഗവൎമ്മെണ്ടു ഈ ഏൎപ്പാടിന്റെ ഏതല്ക്കാലാവസ്ഥയെപററി അറിയേണ്ടതു ആവശ്യമായിരിക്കുന്നു. അപ്പോൾ "ബ്രിട്ടീഷുസൈന്യത്തിന്റെ രക്ഷയിൻകീഴ് നിങ്ങൾക്കു എന്തെല്ലാം ചെയ്വാൻ കഴിയും എന്നു ഞാൻ അറിയുന്നില്ല. എന്നാൽ എന്റെ ശരീരത്തെ അവരുടെ കൈകളിൽ ഏല്പിക്കാൻ എനിക്കു ഇഷ്ടമില്ല" എന്നു ചിരിച്ചുംകൊണ്ടു അദ്ദേഹം മറുപടി പറഞ്ഞു.

അതിന്റെശേഷം റോമാമതത്തിൽ ചേൎന്ന നാട്ടുകാൎക്കു വേദപുസ്തകം കൊടുക്കുന്നതിനെപ്പററി ഞങ്ങൾ തമ്മിൽ സംഭാഷണം ഉണ്ടായി. ബിഷോപ്പിനു ഒരു സംഗതിയിൽ വിരോധം ഇല്ലായെന്നു ഞാൻ മുമ്പുതന്നെ കേട്ടിരുന്നു. വേദപുസ്തകം മലയാളത്തിലേക്കു തൎജ്ജമ ചെയ്യുന്നതിനു ഞാൻ മാൎഗ്ഗം കാണുമായിരിക്കും, എന്നാൽ ഇപ്രകാരം നാട്ടുക്രിസ്ത്യാനികളുടെ മനസ്സിനെ പ്രകാശിപ്പിക്കുന്നതിൽ അദ്ദേഹത്തിനു വല്ല വിരോധവും ഉണ്ടൊ എന്നു അറിയാൻ ആഗ്രഹിക്കുന്നു എന്നു ഞാൻ പറഞ്ഞു. ഒരു വിരോധവും അദ്ദേഹത്തിനില്ല എന്നു അദ്ദേഹം മറുപടി പറഞ്ഞു. പിന്നീടു ഞാൻ രണ്ടു മൂന്നു പ്രാവശ്യം ബിഷോപ്പിനെ സന്ദൎശിച്ചു. അവസാനത്തിൽ ഞങ്ങൾ തമ്മിൽ കണ്ടപ്പോൾ അദ്ദേഹം ഇപ്രകാരം പറഞ്ഞു. "നിങ്ങൾ നാട്ടുക്രിസ്ത്യാനികൾക്കുവേണ്ടി ആലോചിച്ചുവരുന്ന ആ മഹത്തായ ദാനപ്രവൃത്തിയെപററി ഞാൻ ആലോചിക്കയായിരുന്നു. എന്നാൽ എന്നെ വിശ്വസിപ്പിൻ, നിങ്ങളുടെ ഉദ്ദേശങ്ങളെ കഴിവുള്ള എല്ലാ വിധത്തിലും എതിൎക്കുന്നതിനു ഗോവായിലെ മുൻ പറഞ്ഞ ഏൎപ്പാടിന്റെ പ്രവൃത്തകന്മാർ ശ്രമിക്കുന്നതായിരിക്കും". ക്രിസ്ത്യാനികളുടെ സ്ഥിതിയും സ്വഭാവവും നല്ലപോലെ അറിഞ്ഞിട്ടുള്ള ഒരു നാട്ടുപാതിരിയുമായി ഞാൻ പിന്നീടു സംസാരിച്ചു. അവർ വേദപുസ്തകം സ്വീകരിപ്പാൻ സന്തോഷമുള്ളവർ ആയിരിക്കുമോ എന്നു ഞാൻ അദ്ദേഹത്തോടു ചോദിച്ചു. "അതേ വേദപുസ്തകത്തെപററി കേട്ടിട്ടുള്ളവൎക്കു സന്തോഷമായിരിക്കും" എന്നു അദ്ദേഹം മറുപടി പറഞ്ഞു. അദ്ദേഹത്തിനു വേദപുസ്തകം ഉണ്ടൊ എന്നു ഞാൻ ചോദിച്ചു. ഇല്ല, എന്നാൽ ഗോവയിൽവച്ചു താൻ ഒന്നു കണ്ടിട്ടുണ്ടു എന്നു അദ്ദേഹം മറുപടി പറഞ്ഞു.

---

## "സ്വയപരിശോധന"

(തുടർച്ച.)

ഇതു പ്രയാസമാണെന്നു മിക്കവർക്കും തോന്നിയേക്കാമെങ്കിലും നമുക്കു ദോഷം വരുന്ന സംഗതികൾ, പ്രയാസങ്ങളെന്നു കരുതി ഗൗനിക്കാതെ വിടുന്നതു യോഗ്യമായിട്ടുള്ളതല്ലാ. അതിനാൽ ആയുസിന്റെ നിലയെ ഓരോ കാലയളവായി ഭാഗിച്ചതിന്റെശേഷം ഓരോ അതൃത്തികളിൽ നമ്മുടെ നിലയും ഗതിയും ഏതു പ്രകാരമെന്നറിയുക — ഇപ്രകാരം അറിഞ്ഞതിന്റെ ശേഷം നമ്മുടെ ബലഹീനതകളെ കണ്ടുപിടിക്കുന്നതിനായി താഴെ പറയുന്നപ്രകാരം ഓരോരുത്തരും താന്താങ്ങളോടുതന്നെ ചോദിക്കുന്നതായാൽ ജീവിതരഹസ്യം നിഷ്പ്രയാസം അറിയുന്നതിനു കഴിയുന്നതാണ്.

൧. എന്റെ സഖിയോടു ഞാൻ ഏതുപ്രകാരം പെരുമാറി? തന്മൂലം വല്ല ദ്വേഷതയും എന്റെ ജീവിതത്തിൽ കടന്നുകൂടിയിട്ടുണ്ടോ?

൨. എന്റെ ഭവനത്തിൽ എനിക്കുള്ള വാസം യോഗ്യമായിരിക്കുന്നുവോ? എന്റെ ഭവനവാസം വല്ല വിധത്തിലും ദൈവികസന്നിധിയിൽനിന്നു തെറ്റിയൊഴിയാനായി എന്നെ വഞ്ചിക്കുന്നുണ്ടോ?

൩. എന്റെ യാത്രയിലും നടപ്പിലും എന്റെ ആത്മാവിനെ ദുഃഖിപ്പിക്കുന്നതായ വല്ല പാപപ്രവൃത്തികൾക്കോ വിചാരങ്ങൾക്കോ ഞാൻ വഴിപ്പെട്ടിട്ടുണ്ടോ?

൪. എന്റെ കർത്തവ്യകർമ്മങ്ങളിൽ ഉത്തമമനസ്സാക്ഷിയോടുകൂടി ഞാൻ പെരുമാറീട്ടുണ്ടോ? എന്റെ ലൗകീക സൗഭാഗ്യങ്ങളിൽ ഞാൻ ചാരികൊണ്ടു സാധുക്കളെയും ജ്ഞാനപൂർണ്ണതയില്ലാത്തവരെയും ഞാൻ ദൂഷിച്ചിട്ടുണ്ടോ? യോഗ്യമല്ലാത്ത ഉദ്ദേശത്തോടുകൂടി എന്റെ സഭയുടെ ഗൗരവമേറിയ സംഗതികളിൽ ഞാൻ പ്രവേശിക്കയും എന്റെ സ്വന്ത ഇഷ്ടത്തിനും മാനത്തിനും മാത്രമായി ഞാൻ ബന്ധപ്പെടുകയും ചെയ്തിട്ടുണ്ടോ?

൫. എന്റെ സന്തോഷദിവസങ്ങൾ ദൈവതിരുമുമ്പാകെ ലജ്ജാരൂപത്തോടുകൂടിയതോ?

൬. ഞാൻ പാരായണം ചെയ്യുന്ന പുസ്തകമാർഗ്ഗംകൂടെ വല്ല ദോഷവും എന്നിൽ കടന്നുകൂടീട്ടുണ്ടോ?

൭. എന്റെ സംസാരവിഷയങ്ങൾ എന്റെ ആത്മാവിനു വേദനയെ കൊടുക്കുന്ന മൂർച്ചയുള്ള കുന്തമായി തീർന്നിട്ടുണ്ടോ? ആത്മാവിനെ ക്ഷീണിപ്പിക്കുന്ന സംസാരത്തിൽ ഞാൻ വഴിപ്പെട്ടിട്ടുണ്ടോ?

൮. എന്റെ മാതാപിതാക്കന്മാരോടും എന്റെ അയൽക്കാരോടും എന്റെ ദേശക്കാരോടും എന്റെ നില ഏതുപ്രകാരം?

൯. എന്റെ ആശ്വാസത്തിനായി ദൈവത്താൽ കല്പിക്കപ്പെട്ടിരിക്കുന്ന കൃപാമാർഗ്ഗങ്ങളെ ഏതുമില്ലാത്തവയായി ഞാൻ നിരസിച്ചു അപമാനിച്ചിട്ടുണ്ടോ?

൧൦. എന്റെ ആരാധന കളങ്കമില്ലാത്തതാണോ?

ഇവയുടെ ശേഷം ഇപ്പോൾ നമ്മെ മുറുകെ പിടിച്ചിരിക്കുന്ന പാപങ്ങൾ ഏതെന്നും പ്രയാസപ്പെട്ടു കണ്ടറിയുക — അവയുടെ തുടസവും വളർച്ചയുടെ ഗതിയും അറിയുക ഇപ്രകാരമുള്ള സ്വയപരിശോധനകളെല്ലാം രഹസ്യത്തിലും ധൃതികൂടാതെയും ധ്യാനത്തോടും ചെയ്യുന്നതാണ് പ്രയോജനത്തെ നൽകുന്നതു. സത്യബോധത്തോടുകൂടി ദൈവീക ഇഷ്ടത്തിനു നാം ഇപ്രകാരം കീഴ്പെടുമ്പോൾ നാം നമ്മുടെ ബലഹീനതകളെ കണ്ടറിയും. ദൈവമെ മഹാപാപിയായ എന്നോടു കരുണയുണ്ടാകണമെ എന്നു അട്ടഹസിക്കും — സ്വയപരിശോധന കഴിക്കുമ്പോൾ പാപത്തെപ്പറ്റി നാം ഓർത്തു ദുഃഖിക്കുന്നു പാപത്തെപ്പറ്റി നാം ദുഃഖിച്ചു ഹൃദയം തകർന്ന അവസ്ഥയിൽ ദൈവതിരുമുമ്പാകെ നാം സമീപിച്ചാൽ നമ്മുടെ ദുഃഖത്തിനുപകരം ദൈവീകകരുണ തന്നിൽനിന്നു നമ്മിലേക്കു ചൊരിയുമെന്നുള്ളതിനെ ഓർക്കുക. അതിനാൽ പാപത്തെപ്പറ്റി നമ്മിൽ ഉണ്ടാകുന്ന ദുഃഖത്തിനു ദൈവത്തിനു സ്തോത്രം കൊടുക്കുക. എന്തെന്നാൽ ദൈവകൃപകൂടാതെ യാതൊരു മനുഷ്യനും പാപബോധം വരുന്നതല്ലാ — "അനുതപിക്കുന്ന പാപിയുടെ കണ്ണുനീ

ർ, അടുത്തു സ്വൎഗ്ഗീയ ഭവനത്തിൽ മഹത്വത്തിൽ കിരീടത്തിന്റെ ശോഭയുള്ള കല്ലുകൾ ആകുന്നു.

൩-ാമതായി. നമ്മുടെ ജീവിതത്തിൽനിന്നു വീണുപോകാതെയിരിപ്പാനായി നിത്യവും ദൈവകൃപയ്ക്കായി പ്രാൎത്ഥിക്കയും സങ്കീൎത്തനങ്ങളാൽ ആത്മാവിനെ ആശ്വസിപ്പിക്കയും ചെയ്ക.

൪-ാമതായി. കല്പനയ്ക്കു വിപരീതമായി നാം ചെയ്തിട്ടുള്ളതും സ്വയപരിശോധനയാൽ കണ്ടുപിടിച്ചതും നമ്മുടെ ഓൎമ്മയിൽ പെടുന്നതുമായ പാപങ്ങളെ ഒരു മുൻകരുതലിനായി ഓൎക്കയൊ- ഒരു കടലാസിൽ എഴുതുകയൊ ചെയ്താൽ നല്ലതാണു. ഈ രഹസ്യങ്ങൾ അന്യരിൽ അകപ്പെടാതിരിപ്പാൻ കരുതുകയും ചെയ്യണം.

൫-ാമതായി. നമ്മുടെ ശക്തിക്കുതകുംവണ്ണം ദൈവീകശരണത്തിൽ സ്വയപരിശോധന കഴിച്ചതിന്റെശേഷം അതൃപ്തിഭാവിക്കയൊ നിരാശപ്പെടുകയൊ ചെയ്യരുതു. എന്തെന്നാൽ ദൈവം നമ്മുടെ കഴിവിനെ മാത്രമെ ആവശ്യപ്പെടുന്നൊള്ളു. നാം അറിയുന്നതും അറിയാത്തവയുമായ പാപങ്ങളെ നമ്മോടു മോചിക്കുവാൻ ദൈവം ഒരുങ്ങിയിരിക്കുന്നു. നമ്മുടെ പാപമുറിവുകളെയും വ്രണങ്ങളെയും നമ്മുടെ കയ്യുകൾകൊണ്ടുതന്നെ തടയുന്നതിനും സ്പൎശിക്കുന്നതിനും നാം ലജ്ജ വിചാരിക്കരുതു. എത്ര ലജ്ജ വന്നാലും പ്രയാസം നേരിട്ടാലും നമ്മുടെ ആത്മാവിനെ ദുഃഖിപ്പിക്കുന്ന പാപവ്രണങ്ങളെ തിരയുന്നതിനു നാം സംശയിക്കരുതു, അതിനാൽ നമുക്കു നമ്മുടെ പാപങ്ങളെ കണ്ടുപിടിക്കാം നമ്മെതന്നെ പരിശോധിക്കാം. നമ്മെ പരിശോധിക്കുമ്പോൾ നമ്മുടെ ബലഹീനത നമുക്കു വെളിപ്പെടുന്നു. നാം ബലഹീനരാകുമ്പോൾ ദൈവം നമ്മോടു സമീപിച്ചു നമ്മെ ശക്തിപ്പെടുത്തുന്നു. ദൈവം നമ്മോടു സമീപിക്കുമ്പോൾ ദൈവികപ്രകാശം നമ്മിൽ വീശുന്നു. ദൈവീക കതിരുകൾ നമ്മിൽ തട്ടുമ്പോൾ ദൈവീകമഹത്വത്തെ നാം കാണുന്നു. അപ്പോൾ നാം ദൈവീകമഹത്വത്തിനായിട്ടു സകലതും പ്രവൃത്തിക്കുവാൻ ബദ്ധപ്പെടുകയും ചെയ്യും. ക്രിസ്ത്യാനിയെ! ദൈവീകസാമിപ്യം ലഭിക്കുന്നതിനായി നിന്റെ സ്വയപരിശോധനയാൽ നിന്നിൽ തന്നെ പരമാൎത്ഥതയോടുകൂടി താഴുക—ഇതത്രെ ക്രിസ്ത്യാനിയുടെ നല്ലഗുണം.

ഠ

---

തിരുവല്ലാ പി. എം. മാമ്മൻ.

## ഗണനീയന്മാർ ആര്?

(തുടൎച്ച)

പട്ടത്വം മുതലായ സാരതരങ്ങളായിരിക്കുന്ന വിഷയങ്ങളെപ്പറ്റി വ്യവഹരിപ്പാൻ ശക്തിയുള്ളവരെ മാത്രമെ ഗണനീയന്മാർ ആയി വിചാരിപ്പാൻ പാടുള്ളൊ?. പത്രികാധിപർ ഈ നിശ്ചയം എടുത്തിരുന്നു എങ്കിൽ മിസ്റ്റർ ദാനിയേൽ വിദ്യാൎത്ഥിയായിരുന്നകാലത്തു താരകയിൽ എഴുതിയിരുന്ന ലേഖനങ്ങൾക്കു ഉത്തരം പറയേണമായിരുന്നൊ. മിസ്റ്റർ ദാനിയേൽ അന്നു ഗണനീയനായിരുന്നെന്നു സ്ഥാപിപ്പാൻ താരകയുടെ യുക്തിപ്രകാരം വല്ല ന്യായവുമുണ്ടോ. അന്നു താരകയുടെ പത്രാധിപരായിരുന്ന ആരെങ്കിലും ദാനിയേൽ ഗണനീയനാണെന്നു സൎട്ടിഫിക്കേറ്റു തന്നിട്ടു മാത്രമെ പത്രികാധിപർ തന്നോടു ഉത്തരം പറഞ്ഞിട്ടുള്ളൊ? അങ്ങനെ സൎട്ടിഫിക്കേറ്റുകൂടാതെ പത്രികാധിപർ തന്നോടു ഉത്തരം പറഞ്ഞിട്ടുണ്ടെങ്കിൽ തന്നേക്കാൾ ആയിരം മടങ്ങു നല്ലവൻ പത്രികാധിപർ അല്ലയൊ. അല്ലെങ്കിൽ തന്നെപ്പോലെ മൎക്കടമുഷ്ടി പിടിക്കാത്ത ഒരാളാണു പത്രികാധിപർ എന്നു സമ്മതിപ്പാൻ ലജ്ജയുണ്ടോ?. കേ. എൻ- ഡി. എന്നു എഴുതിയാൽ ഒരാളിന്റെ പൂൎണ്ണ പേരു ആയോ?. ശ്രോതാവു എന്നുള്ളതിനെക്കാൾ കെ. എൻ. ഡി- എന്നു വച്ചാൽ കൂടുതലായി വല്ല അറിവും ലഭിപ്പാൻ കഴിയുമൊ? കെ. എൻ. ഡി. എന്നു പേരുവച്ചു ഒരുലേഖനം ഒരുപത്രത്തിൽ കാണുകയും ഉത്തരം ലഭിപ്പാനായി താൻ ഗണനീയനും പേരുള്ള ലേഖകനും ആണെന്നു തെളിയിക്കുകയും ചെയ്യേണ്ടതായിവന്നാൽ താങ്കൾ ഗണനീയനും പേരുള്ള ലേഖകനും ആണെന്നു തെളിയിപ്പാൻ മിസ്റ്റർ കെ. എൻ. ഡി. കാണിക്കുന്ന യോഗ്യതകൾ ഏതെല്ലാം?.

മിസ്റ്റർ ദാനിയേൽ പഠിക്കുന്ന കാലത്തു താരകയിലേക്കു ലേഖനം എഴുതുകയും ആ ലേഖനത്തിനു കെ. എൻ. ഡി. എന്നുമാത്രം പേരുവയ്ക്കുകയും ചെയ്തിട്ടുണ്ട്. അന്നത്തെ സമിതിക്കു മിസ്റ്റർ ദാനിയേലിന്റെ ഇപ്പോഴത്തെ ഉപായങ്ങൾ പത്രികാധിപർ എടുത്തിരുന്നു എങ്കിൽ മിസ്റ്റർ ദാനിയേലിനോടു സംസാരിപ്പാൻപോലും പത്രികാധിപർക്കു പാടില്ലായിരുന്നു. കാരണം സ്വത്തുകൊണ്ടോ വിദ്യാഭ്യാസംകൊണ്ടോ പട്ടത്വത്തിന്റെ സാധുത്വം മുതലായ സംഗതികൾ വാദിച്ചു സ്ഥാപിപ്പാനുള്ള ശക്തികൊണ്ടോ ഗണനീയനാണു എന്നു വിചാരിക്കുന്നപക്ഷം മിസ്റ്റർ ദാനിയേൽ ആ നിലയ്ക്കു ഗണനീയനല്ലായിരുന്നു. ഈ സ്ഥിതിക്കു അന്നു മിസ്റ്റർ ദാനിയേലിനോടു സംസാരിപ്പാൻ പുറപ്പെട്ട പത്രികാധിപരെ, എത്രമാത്രം അഭിനന്ദിക്കേണ്ടിയിരിക്കുന്നു. പട്ടത്വത്തിന്റെ സാധുത്വം മുതലായ സംഗതികളെ വാദിച്ചു സ്ഥാപിപ്പാൻ ശക്തിയുള്ളവരോടു മാത്രമെ സംസാരിക്കു എന്നു ദാനിയേൽ തുടങ്ങിയിരിക്കുന്ന നിശ്ചയം എത്ര ശോച്യസ്ഥിതിയായിട്ടാണിരിക്കുന്നതു. താരകയിലെ ശ്രോതാവു, മർത്തോമ്മാക്കാരൻ, സി. ആദിയായ ലേഖകന്മാർ പട്ടത്വത്തിന്റെ സാധുത്വം മുതലായ സംഗതികൾ വാദിച്ചു സ്ഥാപിപ്പാൻ ശേഷിയുള്ളവരാണോ. അതോ താരകയിലെ ലേഖകന്മാരെക്കാൾ പത്രികലേഖകന്മാർ നന്നാകണം എന്നു താരകാധിപർക്കുള്ള അതിവാഞ്ഛയാണൊ?

ഇനിയും ഈ കഴിഞ്ഞ ചിങ്ങത്തിലെ താരകയുടെ പുറങ്കടലാസിൽ മിസ്റ്റർ ദാനിയെൽ എഴുതിയിരിക്കുന്നതിൽ ചില സംഗതികളെ സംബന്ധിച്ചു ആലോചിക്കാം. “രണ്ടു സഭയുടെയും ഉപദേശങ്ങൾ എന്താണെന്നും അവയുടെ വ്യത്യാസങ്ങൾ എന്താണെന്നും അറിഞ്ഞുകൂടാത്ത ഒരു തെങ്ങനാപ്പിലാക്കൽ ചാണ്ടി ഇടവകപത്രിക ലേഖകനായിട്ടും കൊച്ചങ്ങനാമാപ്പുങ്കൽ മാത്തൻ താരകലേഖകനായിട്ടും വളരെ വാദപ്രതിവാദങ്ങൾ നടത്തിയാലും അതുകൊണ്ടു യാതൊരുപ്രയോജനവും ഉണ്ടാകുന്നതല്ലെന്നുമാത്രമല്ലാ ഈ വക ലേഖനങ്ങൾക്കു സ്ഥലം കൊടുത്ത പത്രാധിപരെ ഇരുകക്ഷിയിലുമുള്ള യോഗ്യന്മാർ തുച്ഛീകരിക്കുന്നതുമാണു” മേൽ കാണിച്ചിരിക്കുന്നതു താരക പറഞ്ഞിട്ടുള്ളതാണല്ലോ. “രണ്ടു സഭയുടെയും ഉപദേശങ്ങൾ എന്താണെന്നും അവയുടെ വ്യത്യാസങ്ങൾ എന്താണെന്നും അറിഞ്ഞുകൂടാത്ത ഒരു തെങ്ങനാപ്പിലാക്കൽ ചാണ്ടി ഇടവകപ്പത്രിക ലേഖകനായിട്ടും..........വാദപ്രതിവാദം നടത്തിയാലും അതുകൊണ്ടു യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ലാ” താരകാധിപരായ പ്രിയസ്നേഹിതാ തെങ്ങനാപ്പിലാക്കൽ ചാണ്ടിയുടെ ലേഖനം എന്താണെന്നു താങ്കൾ ഇതെവരെ വായിച്ചില്ലെ. ആ ലേഖനം വായിച്ചതിൽനിന്നു ഇനിക്കു മനസ്സിലായതു. പത്രികയിലെ പേരില്ലാലേഖകന്മാരെക്കാൾ അധികം പേരില്ലാലേഖകന്മാർ താരകയിലാണെന്നും പത്രികലേഖകന്മാർ വയ്ക്കുന്ന പേരുകൊണ്ടു അവരുടെ പേരുകൾ വ്യക്തമാകുന്നുണ്ടെന്നും അത്രെ. ഈ സംഗതി തെളിയിപ്പാൻ താരക വായിക്കുന്ന എല്ലാവർക്കും കഴിയുന്നതാണു. അതിൽ ഒരാൾ എന്ന നിലയിലെ ആ ലേഖകൻ എഴുതിയിട്ടുള്ളു. ഈ കാര്യത്തിനു രണ്ടു സഭയുടെ ഉപദേശങ്ങളും വ്യത്യാസങ്ങളും അറിയാവുന്നവരും വേദശാസ്ത്രാഭിജ്ഞത്വം ഉള്ളവരും കൂടിയെതീരു എന്നില്ലാ. രണ്ടുപത്രവും വായിക്കുന്ന ഒരു ഹിന്ദുസഹോദരനുപോലും ഇതു കഴിയുന്നതാണു. ആയതിനു മേൽവിവരിച്ച ഉപശാന്തി ഒന്നും മതിയാകയില്ലെന്നു അറിയാമല്ലൊ. മറുപടി പറവാൻ പരുങ്ങൽ ഉണ്ടെങ്കിൽ ആയതു സമ്മതിച്ചാട്ടെ, അതല്ലെ ദൈവത്തിനിഷ്ടം. അതൊ മർക്കടമുഷ്ടിപിടിക്കുന്നതാണൊ ദൈവത്തിനിഷ്ടം.

വിശിഷ്യ താരക മറുപടി പറയണം എങ്കിൽ പത്രികലേഖകന്മാർ അനുഷ്ഠിച്ചിരിക്കേണ്ട ചില ക്രമങ്ങളെപ്പറ്റി താരക പ്രസ്താവിച്ചിട്ടുള്ള ചില സംഗതികളെ നമുക്കു നിരൂപണവിഷയമാക്കാം (൧) ഇടവകപ്പത്രികയിൽ ആളുമനസ്സിലാകത്തക്കവണ്ണം പേരുവച്ചെഴുതുന്നതിനു ധൈര്യമുള്ള ലേഖകന്മാരും പത്രാധിപരും പറയുന്ന സംഗതികൾക്കല്ലാതെ ഞങ്ങൾ മറുപടി പറയുന്നതല്ല” ([illegible] കന്നിയിലെ താരക ൧൯-ാംപുറം) മേൽവിവരിച്ച സംഗതി മിസ്റ്റർ ദാനിയേൽ വച്ചിട്ടുള്ളതാണെന്നു പറയാതെ അറിയാമല്ലൊ ഇതിൽനിന്നു തെളിയുന്നതു പേരുവച്ചെഴുതുന്ന ലേഖകന്മാരും പത്രാധിപന്മാരും പറയുന്ന സംഗതികൾക്കു മിസ്റ്റർ ദാനിയേൽ ഉത്തരം പറയും എന്നാണല്ലൊ.

മിസ്റ്റർ ദാനിയേലിന്റെ സംസാരവും നടത്തയും കൂടി നമുക്കൊന്നു യോജിപ്പിച്ചുനോക്കാം. മൂവാറ്റുപുഴ സി. ഐ. കുര്യൻ, കാൎത്തികപ്പള്ളി എം. എം. കോശി, പി. കെ. മത്തായി, തെങ്ങനാപ്പിലാക്കൽ സി. ചാണ്ടി, എം. മത്തായി, മാവേലിക്കരെ കെ. എം. വറുഗീസു മുതലായ പേരുകൾ വച്ചെഴുതിയിരിക്കുന്ന ലേഖനങ്ങൾക്കു മറുപടി പറയാത്തതെന്തു?. തക്കസമാധാനം പറയണം. ഇതിൽ മിസ്റ്റർ ദാനിയേലിന്റെ സംസാരവും പ്രവൎത്തിയും ഒന്നിനൊന്നു എതിരായി പരിണമിച്ചിരിക്കുന്നതു കാണാമല്ലൊ. മിസ്റ്റർ ദാനിയേൽ ദൈവത്തെ ഭയപ്പെട്ടു നിൎമ്മല മനസ്സാക്ഷിപ്രകാരം ജീവിക്കുന്ന ഒരാളാണെങ്കിൽ തന്റെ രേഖാമൂലമായുള്ള സംസാരംപോലെ പ്രവൎത്തിക്കയും അതായതു പേരു വെളിപ്പെടുത്തി താങ്കളുടെ ഉത്തരം ലഭിക്കുന്നതിനായി ആകാംക്ഷയോടിരിക്കുന്ന മേൽവിവരിച്ച ലേഖകന്മാരുടെ ലേഖനങ്ങൾക്കു മറുപടി പറയുകയും വാദം ജയിക്കണം എന്നുള്ള ഏകഉദ്ദേശം മാത്രം ലാക്കാക്കി മനസ്സാക്ഷിയില്ലായ്മയും വഞ്ചനയും പ്രയോഗിക്കാതെയിരിക്കയും അത്രെ വേണ്ടതു അതത്രെ ദൈവഭക്തിയുടെ ഒരു ലക്ഷണം." പത്രികയിൽ തെക്കൻ, വടക്കൻ, സൂക്ഷ്മഗ്രാഹി, എന്നിങ്ങനെ പേരുവച്ചു ലേഖനങ്ങൾ ലേഖകന്മാർ എഴുതികൊണ്ടിരുന്നകാലത്തു വ്യര ചങ്ങത്തിലെ താരക ഒന്നാംപുറത്തു പത്രിക ലേഖകന്മാർ സ്വന്തപേരുവച്ചു എഴുതണം എന്നു മിസ്റ്റർ ദാനിയേൽ ആവശ്യപ്പെടുകയും അതിൻപ്രകാരം പത്രിക പ്രവൎത്തിക്കയും ചെയ്തിട്ടുണ്ടു. എന്നിട്ടും താരക ഉത്തരം പറഞ്ഞുതുടങ്ങീട്ടില്ലാ, തെക്കൻ വടക്കൻ എന്നുതുടങ്ങിയുള്ള പേരുകൾ നീങ്ങിയിട്ടു സാക്ഷാൽ ഉള്ളപേരുകൾ വെളിപ്പെടുത്തി എഴുതികാണുന്ന സ്ഥിതിക്കു ഇനിയും ഉപായങ്ങൾ പറഞ്ഞുതുടങ്ങിയിരിക്കുന്നതു അത്രനന്നല്ലാ.

ഇനിയും ഗണനീയന്മാർ എന്നുവച്ചാൽ ഏതുപ്രകാരം ഉള്ളവരെ സംബന്ധിച്ചാണെന്നു താരക പറഞ്ഞിട്ടുള്ള ചില സംക്ഷിപ്തമായ സംഗതികൾ കൂടി നമുക്കു പൎയ്യാലോചനാവിഷയമാക്കാം. താരകയിലെ ലേഖകന്മാരെയും പത്രികയിലെ ലേഖകന്മാരെയും തമ്മിൽ നോക്കിയാൽ ഗണനീയന്മാരായി താരക സ്വീകരിച്ചിട്ടുള്ള ലേഖകന്മാരെക്കാൾ പത്രികാലേഖകന്മാർ ഗണനീയന്മാരാണെന്നു ആലോചിച്ചാൽ നമുക്കു അറിയാവുന്നതാണു. താരകാലേഖകന്മാരായ മാനാപ്പുറത്തു സി. ഉമ്മൻ, തഴക്കരെ എം. സി. മാത്തൻ, റ്റി. എം. മത്തായി, കെ. സി. ഉമ്മൻ, എം. സി. അബ്രഹാം. ആദിയായവരേക്കാൾ പത്രിക ലേഖകന്മാരായ പി. എം. കോശി. കെ. വി. വറുഗീസ, പി. കെ. മത്തായി, എം. മത്തായി, സി. ചാണ്ടി. ആദിയായവർ ഗണനീയന്മാരല്ലെ? ഗണനീയന്മാരല്ലെന്നു വാദിപ്പാനൊ സ്ഥാപിപ്പാനൊ ആയതിലേക്കു മിസ്റ്റർ ദാനിയേലിനു കാണിപ്പാനുള്ള വ്യത്യസ്ഥങ്ങൾ ഏവ? മേല്പറഞ്ഞതിനെയെല്ലാം മിസ്റ്റർ ദാനിയേൽ ഉത്തരം പറയാതിരിക്കയില്ലായിരിക്കാം എന്നു വിശ്വസിക്കുന്നു. (തുടരും)

---

## സഭാതാരകയും പേരില്ലാലേഖകന്മാരും.
(തുടൎച്ച)

ഇനിയും ഇതുവരെ പ്രസ്തുതമായ സംഗതികളെ സംബന്ധിച്ചു ഒന്നു പരിശോധിച്ചുനോക്കാം.

ക്രിസ്ത്യാനിത്വത്തിനു അവശ്യംവേണ്ടിയതും കൎത്താവുതന്നെ സഭയിൽ ഏൎപ്പെടുത്തിയിരിക്കുന്നതും പൂൎവീക സഭകൾ ഐക്യകണ്ഠ്യേന അംഗീകരിച്ചിരിക്കുന്നതും, ദുൎവ്യാഖ്യാനംമൂലം ഇക്കാലത്തുള്ള ചിലർ തെറ്റായി ധരിച്ചിട്ടുള്ളതും പൂൎവീകപിതാക്കളായ "യുസ്തീൻ" നവീകരണക്കാരായ "ലൂതർ" "കാൽവിൻ" മേലാംഗ്ടൺ" ഹുക്കർ മുതലായവർ വീണ്ടുംജനനമാണെന്നു സമ്മതിക്കപ്പെട്ടിട്ടുള്ളതുമായ മാമോദീസായെസംബന്ധിച്ചു നമ്മുടെ താരകാധിപർ ഒരു സ്കൂൾകുട്ടിയായിരുന്ന സമയം പത്രികാധിപരോടു വാദിപ്പാൻ പുറപ്പെട്ടു. എത്രതന്നെ ന്യായങ്ങൾ പറഞ്ഞാലും ഒരു വിദ്യാൎത്ഥിയുടെ മതസംബന്ധമായ വാദം ആ സമുദായത്തെ എത്രമാത്രം ബന്ധിക്കുമെന്നും സമുദായസമ്മതി സിദ്ധിച്ചിട്ടുള്ള ആളുകൾ എത്രമാത്രം വിലവെക്കുമെന്നും ഉള്ള കഥ പറയാതെ തന്നെ അറിയാവുന്ന ഒരുസംഗതിയാണ്. നവീ

കരണസഭയും യാക്കോബായസഭയും തമ്മിൽ ഭിന്നിക്കുന്ന ഉപദേശങ്ങളെ സംബന്ധിച്ചു ആ സഭാനാഥനായ താരകയുടെ അധിപരെക്കാൾ ആ സമുദായത്തിൽ ഗണനീയനല്ലാത്ത ഒരു സ്കൂൾക്കുട്ടിക്കു അല്പംപോലും അറിവു കൂടുതൽ വരുവാൻ തരമില്ലെന്നു മാത്രമല്ലാ നേരെമറിച്ചു കുറഞ്ഞിരിപ്പാനെ മാർഗ്ഗമുള്ളു. ആ സ്ഥിതിക്കു പത്രാധിപന്മാർ തമ്മിൽ വാദിക്കയല്ലാതെ ഇരുസഭയുടെയും ഉപദേശങ്ങളെക്കുറിച്ചു വേണ്ടവണ്ണം ജ്ഞാനമില്ലാത്ത ഒരു സ്കൂൾകുട്ടി പത്രികാധിപരോടു വാദിച്ചു തീർച്ചപ്പെടുത്തികളയാമെന്നു വച്ചതുകൊണ്ടുതന്നെ, പത്രികയിൽ ഒരു തെങ്ങനാംപിലാക്കൽ ചാണ്ടിയും താരകയിൽ ഒരു കൌങ്ങനാമാവുങ്കൽ മാത്തനും തമ്മിൽ വാദിച്ചാൽ ആയതു സ്വീകാരയോഗ്യമല്ലെന്നും വാദിക്കയാണെങ്കിൽ പത്രാധിപന്മാർ തമ്മിൽ വാദിക്കണമെന്നും കേ. എന്. ഡി. ഇപ്പോൾ പറയുന്ന അഭിപ്രായങ്ങൾക്കു നേരെ എതിരായി അദ്ദേഹംതന്നെ പ്രവൃത്തിച്ചിട്ടുള്ളതായി നല്ലവണ്ണം തെളിയുന്നുണ്ടല്ലോ. ഈ ഏക സംഗതിയെ മാത്രം എടുത്തുവച്ചുകൊണ്ടു, താരകാധിപരുടെ "പ്രതിവാദ"ത്തെ നിരൂപണം ചെയ്യുയാണെങ്കിൽ ആയതു തൊലിഞ്ഞു മെലിഞ്ഞ ചെമ്പായിക്കാണാമെന്നുള്ളതു് സുസ്പഷ്ടമാണല്ലോ. പത്രികാലേഖകന്മാർ ഗണനീയന്മാരല്ലാത്തതുകൊണ്ടു അവരുടെ ലേഖനങ്ങൾക്കു മറുപടി പറകയില്ലെന്നു പറയുന്ന ദാനിയേൽ ജേഷ്ടൻ ആ കാലത്തു പത്രികാധിപരെയും താരകാധിപരെയും അപേക്ഷിച്ചു അത്ര ഗണനീയനല്ലാതെവരുവാനെ തരമുള്ളുവല്ലോ. ഈ സ്ഥിതിക്കു പത്രികാധിപർ തന്റെ ലേഖനങ്ങൾക്കു മറുപടി പറവാൻ അദ്ദേഹത്തെ ക്ഷണിച്ചതുകൊണ്ടുതന്നെ, "ഗണനീയന്മാർ അല്ലാത്തവരോടു" വാദിപ്പാൻ തയ്യാറില്ലെന്നു കേ. എൻ. ഡി. ഇപ്പോൾ പറയുന്ന അഭിപ്രായങ്ങൾക്കു നേരെ വിരുദ്ധമായി അദ്ദേഹംതന്നെ പ്രവൃത്തിച്ചിട്ടുള്ളതായി തെളിയുന്നുണ്ടല്ലോ.

ഇനിയും ആ കാലത്തെ താരകാധിപരെക്കാൾ സ്കൂൾകുട്ടിയായ കേ. എൻ. ഡി. ഉപദേശവിഷയംസംബന്ധിച്ചാണെങ്കിലും ഗണനീയനല്ലാതെവരുവാനെ സംഗതിയുള്ളുവല്ലോ. അങ്ങിനെയുള്ള ഒരു താരകാധിപരെ കവിഞ്ഞു വീണ്ടുംജനനത്തെ സംബന്ധിച്ചു വാദിപ്പാൻ കേ. എൻ. ഡി. പുറപ്പെട്ടതുകൊണ്ടുതന്നെ, പത്രാധിപന്മാർ തമ്മിൽ വാദിക്കയല്ലാതെ ലേഖകന്മാർ തമ്മിൽ വാദിക്കുന്നതു അയുക്തമാണെന്നു കേ. എൻ. ഡി. ഇപ്പോൾ പുറപ്പെടുവിച്ചിട്ടുള്ള ഹേത്വാഭാസത്തിനെതിരായി അദ്ദേഹംതന്നെ പ്രവൃത്തിച്ചിട്ടുള്ളതായി തെളിയുന്നുണ്ടല്ലോ. ഈ സംഗതികളിൽനിന്നു പൊതുവായി തെളിയുന്നതു എന്തെന്നാൽ, മറുപടി പറവാൻ പ്രയാസമുള്ള ലേഖനങ്ങൾക്കു ഇപ്പോൾ താരകാധിപർ പറയുന്ന കഴമ്പില്ലാത്ത അഭിപ്രായങ്ങൾ ഒന്നും ആ കാലത്തു കേ. എൻ. ഡി. സ്വപ്നത്തിൽപോലും വിചാരിച്ചിട്ടില്ലെന്നു സ്പഷ്ടമായി തെളിയുന്നുണ്ടല്ലോ. ഈവക ന്യായമായ അനുമാനങ്ങൾ എത്രതന്നെ കാണിച്ചാലും അതൊന്നും പുതുതായി ചിറകുവച്ച താരകാധിപരുടെ ചെവിയിൽ കടക്കയില്ലെന്നുള്ളതു തീർച്ചയാണല്ലോ. എന്റെ ദാനിയേൽ ജേഷ്ടാ പത്രികാലേഖകന്മാരുടെ പ്രഹരംമൂലം തന്റെ പല്ലുപൊടിഞ്ഞിട്ടും താൻ പിന്നെയും "ചളുവാ" ചപ്പുന്നല്ലൊ കഷ്ടം.

പത്രികാലേഖകന്മാർ പേരില്ലാത്തവരാണെന്നും ഗണനീയന്മാർ അല്ലെന്നും കേ. എൻ. ഡി. തട്ടിവിടുന്ന വ്യാജോക്തികളെ ഗബ്രിയേലിന്റെ വചനമായി വിശ്വസിച്ചുകൊണ്ടു അതിനെ പിൻതാങ്ങുന്ന നവീകരണസമുദായാംഗങ്ങളെ! നവീകരണസമുദായാംഗങ്ങളെ! നിങ്ങളുടെ ഈ താരകാധിപർ ചെയ്യുന്ന വഞ്ചന നിറഞ്ഞ കൃത്രിമങ്ങളെ സംബന്ധിച്ചു നിങ്ങൾ വല്ലപ്പോഴും ആലോചിച്ചിട്ടുണ്ടോ. "കോഴിക്കും കുഴവിക്കും ഇട്ടതു വളം" എന്നു പറയുന്നതുപോലെ ഈ വകക്കാരെ നിങ്ങൾ പിൻതാങ്ങുന്നകാലത്തോളവും "വഞ്ചിത്തറ കോശിക്കു" ചേരുന്ന ജാലവ്യാജങ്ങൾ ഇവരിൽ വർദ്ധിച്ചു വരികയല്ലാതെ കുറയുകയില്ലെന്നു ഞാൻ സധൈര്യം പറഞ്ഞുകൊള്ളുന്നു. എന്റെ പ്രിയപത്രാധിപർസാറെ എന്റെ ഈ ലേഖനംകണ്ടതുമുതൽ ഇവിടെ തഴക്കരയുള്ള ചില കൊച്ചാശാന്മാർക്കും ചില കുട്ടിയാനവന്മാർക്കും ഉണ്ടായിട്ടുള്ള വിഷമം ഒട്ടും ചില്ലറയല്ലാ. ചുണയുണ്ടെങ്കിൽ എന്റെ ലേഖനത്തിനു മറുപടിപറവാൻ അദ്ദേഹത്തെ ഞാൻ പോരിനു വിളിച്ചിരിക്കുന്നു. ചുണയുണ്ടെങ്കിൽ പറക.

കേ. എം. വറുഗീസ്. മാവേലിക്കര.

~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~

## എന്റെ സക്കീട്ടു.

(തുടൎച്ച.)

ഞാൻ- ഇതൊക്കെ തിരുമേനിയെ അറിയിക്കാതെ ഇരുന്നാൽ അബദ്ധമാണ് പിന്നെയെങ്ങിനെയാണ ചെയ്യുന്നതു.

അവൾ- കുഞ്ഞെ അതൊന്നും പറയേണ്ടാ ഭക്ഷണം ഇല്ലെങ്കിലും ക്ഷീണം നിമിത്തം കിടക്കുവാൻ ചെല്ലുമ്പോഴല്ലെ അതിലും രസം. നരിച്ചീർ കാഷ്ടവും മരപ്പട്ടിയുടെ ഉപദ്രവും നിമിത്തം ഒരു സമയവും ഇനിക്കു സുഖനിദ്ര ഇല്ലാ. അഥവാ കിടന്നേപോയെങ്കിൽ ഞാൻ അനുഭവിക്കുന്ന കഷ്ടതകൾ ദൈവം തന്നെ അറിയുന്നു. ഇതൊക്കെ പറയുന്നതുതന്നെ വലിയകഷ്ടം. ദൈവംതന്നെ സഹായിക്കട്ടെ.

ഞാ- ശരീരം ആവൃതം ചെയ്യപ്പെട്ടിരിക്കുന്ന ഈ വസ്ത്രത്തിനു ഒരു എത്ര വൎഷത്തെ പഴക്കംകാണും. കഷ്ടം ഇതു കീറിപറിഞ്ഞതല്ലൊ.

അ- എന്റെ പൊൻകുഞ്ഞെ അറുനൂററിചില്വാനം വൎഷത്തെ പഴക്കം ഉണ്ടെന്നാണ രേഖാമൂലം ഊഹിക്കപ്പെട്ടിരിക്കുന്നതു. തലയിൽ ഇട്ടിരിക്കുന്ന ഈ വസ്ത്രം എന്റെ പ്രിയ പുത്രനായ എം. എ. കത്തനാരച്ചന്റെ അത്യുത്സാഹത്താൽ എന്റെ മകനായ കിഴക്കെപറമ്പിൽ തശ്ശു പണിക്കരുടെ വളരെ നാളത്തെ പരിശ്രമത്തിന്റെ ഫലമാണ്. കുഞ്ഞെ! എന്റെ സഹോദരിമാരിൽവച്ചു ഞാൻ സ്വത്തുകൊണ്ടും കീൎത്തികൊണ്ടും ഒട്ടും അപ്രധാനമല്ലാത്തവളാണ്. എന്തുചെയ്യാം കൎമ്മമാണ്. എന്റെ കണക്കുകൾ തീൎക്കുന്നതു വളരെ പ്രയാസമാണ ചിലരൊക്കെ പരമാനന്ദമായി കഴിയുന്നു. അയ്യൊ! ഞാൻ മാത്രം ഇങ്ങനെ ആയിതീൎന്നല്ലൊ എന്റെ മിശിഹാതമ്പുരാനെ (കൈ രണ്ടും മലൎത്തികരയുന്നു.)

ഞാ- കണക്കുകൾ വേഗം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തണം, അല്ലെങ്കിൽ സംശയത്തിനും കുഴപ്പത്തിനും വകയുണ്ടു.

അ- കണക്കുകൾ തീൎക്കുവാൻ എട്ടുപത്തുകൊല്ലമായി ആലോചിച്ചുവരുന്നു. അതു കേൾക്കുവാനും വഴക്കുകൾ ഒന്നുംകൂടാതെ അവസാനിക്കുവാനും പലപ്പോഴും ബഹുമാനപ്പെട്ട റമ്പാശന്മാരെത്തന്നെ വരുത്തിയിട്ടുണ്ടു. ചില അവസരങ്ങളിൽ പിതാവും ഇതിനെപ്പററി സംസാരിച്ചിട്ടുണ്ടു. കൊച്ചുതിരുമേനി കഴിഞ്ഞ ഹാശാഴ്ച ഇവിടെ എഴുന്നെള്ളിയിരുന്ന സമയം ഇതിനെപ്പററി പ്രത്യേകം പറകയും ചെയ്തു. എങ്ങിനെയാണ കുഞ്ഞെ! പാലകാപിരിഞ്ഞതുപോലെയാണ് എന്റെ മക്കളുടെ ഗതി പിന്നെ എങ്ങിനെയാണ്. എന്റെ പണം എടുത്തുകൊണ്ടുപോയിട്ടുള്ളവൎക്കു ഇതുവരെ ഗുണം പിടിച്ചിട്ടില്ലാ. എന്നെ രക്ഷിക്കുവാനെന്നുള്ള ഭാവനയിൽ വരുന്നവരെല്ലാം എന്റെ ചെപ്പിൽ കയ്യിടുവാനാണ് ബഹുധാ പരിശ്രമിക്കുന്നതു, ഞാൻ ഒന്നുംതന്നെ പറയുന്നില്ലാ. കുഞ്ഞു ഇവിടെ വരുവാൻ ആളയച്ചതുതന്നെ ഇതിനൊക്കെ ഒരു നിവാരണമാൎഗ്ഗം ഉണ്ടാക്കുവാനാണ്. എന്റെ മക്കൾക്കു അശേഷം ഐകമത്യം ഇല്ലന്നും അവർ തമ്മിൽ വലിയ പിണക്കത്തിൽ ആണെന്നും ഞാൻ പറയുന്നതു എന്റെ ഈ സ്ഥിതി കാണുന്നവൎക്കു മതിയായ ലക്ഷ്യമാണ്. അയ്യൊ! എത്ര ഉന്നതപദവിയെ അഹിച്ചിരുന്ന ഞാൻ ഡാക്ടർ ബ്യുകാനാൻപോലും എന്നെപ്പററി അതിശയിച്ചു ശ്ലാഘിക്കത്തക്കവണ്ണം പ്രതാപത്തിൽ ഇരുന്ന ഞാൻ എന്റെ യൌവ്വനത്തിന്റെ പരിപൂൎണ്ണമായ ശോഭയാലും അന്നുണ്ടായിരുന്ന എന്റെ മക്കളുടെ സ്തുത്യൎഹമായ ഐക്യമത്യത്താലും എന്നെ വശത്താക്കുവാൻ ശ്രമിച്ചിട്ടുള്ളവരെല്ലാം തലയും ചൊറിഞ്ഞുപോകത്തക്കവണ്ണം ശക്തിയോടുകൂടിയിരുന്ന ഞാൻ ഇപ്പോൾ ഇതാ എന്റെ ദൈവമെ! (പൊട്ടിക്കരയുന്നു) ഇങ്ങനെ ആയിതീൎന്നല്ലൊ.

ഞാ- ഇങ്ങനെ ഒക്കെ ഓൎത്തുനോക്കിയാൽ വ്യസനിക്കുവാൻ അല്ലാതെ ഇപ്പോഴത്തെ സ്ഥിതിക്കു ഒരു നിവാരണം ഉണ്ടാക്കുവാൻ ഞാൻ മാൎഗ്ഗം കാണുന്നില്ലാ.

അ- കുഞ്ഞെ! ഇന്നലെ ഉച്ചയ്ക്കു ഭക്ഷണം കഴിച്ചതാണ് ഞാൻ ഇതുവരെയും മററു യാതൊന്നും ഭക്ഷിച്ചിട്ടില്ലാ വിശന്നു ചാകുന്നു. ഇത്രയും കേട്ടപ്പോൾ ഇനിക്കുണ്ടായ വ്യസനവും മററും അവൎണ്ണനീയമായിരുന്നു. അഗ്നിപൎവ്വതങ്ങൾ ചില സമയങ്ങളിൽ അതിനുള്ളിൽ നിറഞ്ഞിരിക്കുന്ന തീവ്രമായ ഒരു വക ദ്രാവകങ്ങളെ മുകൾഭാഗം പൊട്ടിച്ചുവച്ചു താഴ്വരയിലേക്കു പ്രവഹിപ്പിക്കുന്നവണ്ണം ഞാനും പൊട്ടിക്കരയാതിരുന്നില്ല. കഷ്ടം! കഷ്ടം!! പല അനന്തിരവർ ഉള്ള കാരണവൻ കഞ്ഞി

ഇറങ്ങി ചാകുകയില്ല എന്നുള്ള വൃദ്ധയാചതി സത്യംതന്നെ ആയിരുന്നു ഞാൻ അപ്പോൾ വിചാരിച്ചു. ഉടൻതന്നെ ഞാൻ കടയിൽ ഒരാളിനെ അയച്ചു കുറെ സാമാനങ്ങൾ വാങ്ങിപ്പിച്ചശേഷം അവ ഞാൻതന്നെ പാകം ചെയ്വാൻ ഭാവിച്ചു ഞാൻ പാകം ചെയ്തുകൊടുക്കുന്നതു അവൾക്കു എന്നോടുള്ള സ്നേഹംമൂലം അനിഷ്ടമാണെന്നു തോന്നിയെങ്കിലും ഒരിനെ വകവെക്കാതെ വേഗം ഞാൻ പാകം ചെയ്തു ഞങ്ങൾ ഇരുവരും ഭക്ഷണം കഴിച്ചശേഷം വീണ്ടും ഓരോന്നൊക്കെ സംസാരിച്ചുതുടങ്ങി അപ്പോൾ ഒരാളും അവിടെ വന്നു ചേർന്നു. (പേർ ഇപ്പോൾ പറയുന്നില്ലാ)

ഞാ- അമ്മയെ നിങ്ങൾ രക്ഷിക്കുന്നു എങ്കിലും ഇപ്പോഴത്തെ സ്ഥിതിക്കു ഈ രക്ഷ മതിയാകയില്ലാ എന്നു തോന്നുന്നു.

വന്നയാൾ- അതേ! അതെ! നേരാ! നേരാ!

ഞാ- ഈ വാർദ്ധക്യകാലത്തു അമ്മയെ വ്യസനിപ്പിക്കുന്നതു ഇഹത്തിലും പരത്തിലും ഒരു പാപമായതുകൊണ്ടു ഇഷ്ടമുള്ളതിനെ സകലവും ചെയ്തു കൊടുക്കണം.

വന്ന- കൊള്ളാം സംശയം ഉണ്ടോ അങ്ങിനെതന്നെയാണ് വേണ്ടതു.

ഞാ- എല്ലാവരും ഇങ്ങിനെ വായ്കൊണ്ടു മണിയം ചെലുത്തിയാൽ അമ്മക്കു ഇങ്ങിനെ വരുന്നതു ആശ്ചര്യമല്ലാ.

വന്ന- കൊള്ളാം എന്റെ കുഞ്ഞെ എന്തു പറയുന്നു ഇങ്ങിനത്തെ ആളുകളും ഉണ്ടല്ലൊ അമ്പൊ എന്നു പറഞ്ഞുകൊണ്ടു ഇറങ്ങിപ്പോകയും ചെയ്തു. കഷ്ടം കഷ്ടം എന്റെ മനസ്സിൽ അപ്പോൾ ഉണ്ടായ വിചാരങ്ങൾ കോപവും സങ്കടവും സമ്മിശ്രപ്പെട്ടതായിരുന്നു.

പ്രിയപത്രികയെ! എല്ലാവരും വായ്കൊണ്ടു പറയും, ഇവളുടെ സ്വത്തുകൾ നാനാവിധമാണ് അവയെ കരസ്ഥമാക്കുന്നതിനു ഓരോരുത്തർ ചെയ്ത ശ്രമവും അവൾ എന്നോടു പറഞ്ഞപ്പോൾ ഇനിക്കുണ്ടായ വ്യസനം സീമാതീതമായിരുന്നു. സമയം അധികമായി നിന്നാലും ഇനിക്കു കിഴക്കോട്ടേക്കു തിരികെ തിരിക്കേണ്ടിവന്നതിനാലും ഞാൻ ധൃതിയിൽ സംസാരിച്ചുതുടങ്ങി. ഈ കാര്യങ്ങൾ എല്ലാം വല്യ തിരുമേനിയെ അറിയിക്കാമെന്നും കൈസ്ഥാനി ചെയ്തിട്ടും വികാരി വിശാച്യംകൂടി ഇവിടെ കാണിക്കുന്ന സാരദചേഷ്ടകളെ വിശേഷിച്ചു തിരുമുൻപാകെ അറിയിക്കാമെന്നും മറ്റും അവളെ ഞാൻ പറഞ്ഞു സമാധാനപ്പെടുത്തിയശേഷം ഞാൻ ഇരുന്ന കസാലയിൽനിന്നു എഴുനീറ്റുപോകുവാൻ ഭാവിച്ചപ്പോൾ അവൾക്കുണ്ടായ മനോകുണ്ഠിതം ഇവിടെ വിസ്തരിച്ചു വായനക്കാരെ കരയിപ്പിക്കുവാൻ ഭാവിക്കുന്നില്ലാ. ഒടുവിൽ ഞാൻ അവളുടെ ഈ കഷ്ടതകൾക്കു ചില നിവാരണമാർഗ്ഗങ്ങൾ രഹസ്യം പറഞ്ഞശേഷം കണ്ണുനീരോടുകൂടി യാത്ര പറഞ്ഞു പിരികയും ചെയ്തു. ഏകദേശം തഴക്കരത്തെരുവിലുള്ള വിലനിലത്തുപടിക്കൽ എത്തിയപ്പോൾ ഒരു കൂട്ടം ചെറുപ്പക്കാർ രണ്ടു ഭാഗമായി പിരിഞ്ഞുകൊണ്ടു ചില വാദപ്രതിവാദങ്ങളും ചില മാസികകൾ വായിച്ചുകൊണ്ടു ചില ശകാരങ്ങളും ഒക്കെ നടത്തുന്നതു കണ്ടിട്ടു ഞാനും അല്പം അടുത്തുചെന്നു, ഒരാളുടെ കൈവശം ൫-ാം പുസ്തകം ൫-൨-ലക്കങ്ങൾ ഉള്ള ഇടവകപത്രികയും മറ്റൊരാളുടെ കൈവശം ഒരു സഭാതാരകയും കാണുന്നുണ്ടു. ചോദ്യവും ഉത്തരവും ഒക്കെ ബഹുരസംതന്നെ അതിനിടയിൽ തലമുടിയും വളർത്തി പൊടിഡപ്പിയും തിരുകിയ ഇരുനിറമുള്ള ഒരു യൌവ്വനകാരൻ കോപാന്ധനായി അവിടെനിന്നുകൊണ്ടു (ഈ യുവാവിന്റെ സംസാരം അധികവും സന്മാർഗ്ഗവിരുദ്ധമാകയാൽ ഇവിടെ അല്പമെ ചേർക്കുന്നുള്ളു; പോടാ! നിങ്ങളുടെ പാത്രിയർക്കീസുബാവായും കാർത്തികപള്ളിയിലെ പി. എം. കോശിയും ഒന്നും ഞങ്ങളുടെ മസഫർ കേ. എൻ. ഡി.യുടെ പപ്പിനു കെട്ടുകയില്ലടാ അവൻ ചെറുക്കൻ പുള്ളി വേറെയാണ് എന്നൊക്കെ പറഞ്ഞശേഷം ഒരു നുള്ളുപൊടി മൂക്കിൽ കയറ്റുകയും ചെയ്തു. അദ്ദേഹത്തെ അനുഗമിച്ചുകൊണ്ടു കറുത്തു നീളം കൂടിയ ഒരു യുവാവു, എന്താ! ഇങ്കലാണ്ടിൽ വന്നിട്ടുള്ള നിങ്ങളുടെ ബാവാ ഇങ്ങോട്ടു എന്താ കടക്കാത്തതു ഞങ്ങളുടെ ദാനീയേലച്ചന്റെ പേരു കേട്ടതുകൊണ്ടാ (പിത്തചായ ഉള്ള ഒരു ഏസപകായനായ യുവാവിനോടു) അല്ലേ പീലിപ്പോച്ചാ, ദാനിയേലച്ചൻ ചില്ലറക്കാരനമറ്റുമല്ല, (കേട്ടയുവാവു) എന്റെ ഇടികളെ സമുശയം ഉണ്ടോ കണ്ടില്ലേടാ അടിസ്ഥാനം അല്ലോ അതിനു "അറമില്ല" ഇത്രയും കേട്ട

പ്പോൾ സമീപെ നിന്നിരുന്ന ഒരു യാക്കോബ്യൻ, "എന്നാൽ തരക്കേടില്ലാ" എന്നു പറഞ്ഞതു എന്നെ പൊട്ടിചിരിപ്പിക്കുവാൻ തക്ക ശക്തിയുള്ളതായിരുന്നു, എന്റെ പത്രാധിപരെ ഈ കൂട്ടർ എല്ലാം വളരെ പണം ചിലവു ചെയ്യുന്നുണ്ടു നൃത്തം മൂലമുണ്ടായിട്ടുള്ള ദേഹദണ്ഡങ്ങൾക്കു നിവാരണമാർഗ്ഗമായി ബ്രാണ്ടികുപ്പിയിലും കാഡ്‌ലിവർ ഓയിലിലും നിക്ഷേപി ഇടുന്നതു ഇവരുടെ പ്രധാന തൊഴിലാണ്, എന്തിനു പറയുന്നു അന്നപ്പെണ്ണിന്റെ നൃത്തംമൂലം അലസിപ്പോയ കട്ടിയുടെ കഥയും കൊച്ചുവരാഹത്തിന്റെ പ്രസംഗതജ്ഞിമയും യെറിഹൊമതിലു ഇടിഞ്ഞു വീണതും നമ്മുടെ എം. സി. മാത്തൻ അളവില്ലാബലമുള്ള വാൾ എടുത്തതും മറ്റും വിസ്തരിച്ചു പത്രപംക്തി അതിക്രമിക്കുന്നില്ല. അവയെല്ലാം മറ്റൊരു സന്ദർഭത്തിൽ വിവരിക്കാമെന്നു വിചാരിക്കുന്നതല്ലാതെ അതിനായി ഇപ്പോൾ ഉദ്യമിക്കുന്നില്ല.

---

## നമ്മുടെ പലവക.

(സി. ഐ. കുര്യൻ. കോട്ടയം)

"സഭാതാരക" നവീകരണസമുദായംവക ഒരു മാസിക ആണല്ലൊ. ഇതുകൂടാതെ ഇപ്പോൾ വേറൊരു താരക കൂടി നവീകരണ സമുദായംവകയായി തീർന്നതായോ തീരാൻ ഭാവിക്കുന്നതായോ ഒക്കെ കേട്ടു. അതിന്റെ പേർ "കേരളതാരക" എന്നാണ്. ഏതായാലും കേരളതാരകയ്ക്കു കുറെ ദിവസങ്ങളായിട്ട് ഒരു നവീകരണഗന്ധം ഉണ്ടെന്നുള്ളത് നിർവിവാദമാണ്. മേല്പറഞ്ഞ രണ്ടു വക്രനക്ഷത്രങ്ങളിൽ നിന്നും അടിക്കടിയായി നമ്മുടെ പല വകയ്ക്കു പലതും കിട്ടിക്കൊണ്ടിരിക്കുന്നതിനാൽ പത്രികാധിപരെ! നിങ്ങളുടെ പത്രത്തിൽ ചുരുങ്ങിയ പക്ഷം ഒരു രണ്ടു പെയ്ജ് നമ്മുടെ പലവകയ്ക്കായി പേരിൽ പതിച്ചു തരണമെന്നു അപേക്ഷ.

ഒന്നാമതായി ബാവാ തിരുമനസ്സിലെ സംബന്ധിച്ചുള്ള കാര്യം തന്നെ ആവട്ടെ. മ. മനോരമയുടെ ഒരു മുഖപ്രസംഗത്തിൽ അന്ത്യോഖ്യാപാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു മലങ്കര സുറിയാനിസഭയുടെ അദ്ധ്യക്ഷനാണെന്നു പ്രസ്താവിച്ചതു കേരളതാരകയ്ക്കു തീരെ രുചിച്ചില്ല. കാരണം അവരും (നവീകരണക്കാർ) സുറിയാനിക്കാരായിരിക്കെ അവരുടെ അദ്ധ്യക്ഷനല്ലാത്ത ഒരാളിനെക്കുറിച്ച് "സുറിയാനിസഭയുടെ അദ്ധ്യക്ഷൻ" എന്നു പ്രയോഗിച്ചതാണ്. "സുറിയാനിക്കാർ" എന്ന് ഒരു സമൂഹത്തെക്കുറിച്ചു പറയപ്പെടണമെങ്കിൽ അതിനു എന്തെല്ലാം ലക്ഷണങ്ങൾ അല്ലെങ്കിൽ ബന്ധങ്ങൾ ഉണ്ടായിരിക്കണം. അതുകളിൽ ഏതെല്ലാം നവീകരണസമുദായത്തിനുണ്ട് എന്നിത്യാദി സാരതരങ്ങളായ വിഷയങ്ങളെക്കുറിച്ച് ഇനിയൊരിക്കൽ ഒരു പ്രത്യേക ഉപന്യാസത്തിൽ പ്രതിവാദിച്ചുകൊള്ളാം. ഇപ്പോൾ ഞാൻ താരകയോടു ചോദിക്കുന്നതു നമ്മുടെ കർത്താവു പ്രീശന്മാരോടു ചോദിച്ചതുപോലെയുള്ള ഒരു എതിർചോദ്യമാണ്. അതായത് തിരുവല്ലാ നവീകരണ ഹൈസ്കൂളിന്റെ പേർ എന്താണ്? എസ്സ്. സി. സിമ്മനാരി എന്നല്ലെ. അതിൻ പൊരുൾ "സിറിയൻ ക്രിസ്ത്യൻ സിമ്മനാരി" എന്നായിരിക്കണമല്ലൊ. (തൽക്കാല ആവശ്യത്തിനു വേണ്ടി അങ്ങിനെയല്ലെന്നു വാദിക്കയില്ലെന്നു വിശ്വസിക്കുന്നു). സിറിയൻക്രിസ്ത്യൻ സിമ്മനാരി എന്നു പറഞ്ഞതുകൊണ്ടു തങ്ങൾ മാത്രം സുറിയാനിക്കാരും തങ്ങളുടെ സിമ്മനാരി മാത്രം സുറിയാനിസിമ്മനാരിയുമാണെന്നു നവീകരണക്കാർ അഭിപ്രായമുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു. ആ സ്ഥിതിക്കു

ബാവാ തിരുമനസ്സിലെപ്പററി “സുറിയാനിസഭയുടെ അദ്ധ്യക്ഷൻ എന്നു പ്രയോഗിച്ചതു കേവലം അബദ്ധമായിപ്പോയില്ലേ? നവീകരണക്കാർ മാത്രമേ സുറിയാനിക്കാരായിട്ടൊള്ളു. പാത്രിയർക്കീസു അവരുടെ അദ്ധ്യക്ഷനുമല്ല. എന്നാൽ താരകാലേഖകനു അത്രത്തോളംതന്നെ അഭിപ്രായമില്ല. ഞങ്ങൾകൂടി സുറിയാനിക്കാരാണെന്നു വരുത്തണമെന്നു മാത്രമെ അദ്ദേഹത്തിനു താല്പൎയ്യമൊള്ളു. മേല്പറഞ്ഞ യുക്തിപ്രകാരം നോക്കുന്ന പക്ഷം അവരു മാത്രമെ സുറിയാനിക്കാരും മാർത്തോമ്മാക്കാരും ആകുന്നൊള്ളു. ഞങ്ങൾ എല്ലാം കേവലം മലയാളികൾ. മനോരമ പത്രാധിപരെ ഇനിയെങ്കിലും നിങ്ങളുടെ പ്രയോഗങ്ങളിൽ “മലയാളികളുടെ അദ്ധ്യക്ഷൻ“ എന്നു ബാവായെപ്പററി പ്രസ്താവിച്ചേക്കണമെ. വേണ്ട വേണ്ടാ അതും വേണ്ടാ. അപ്പോൾ നായന്മാർ മുതലായവർ ശഠിച്ചുതുടങ്ങും. അതിനാൽ “വിഭൂഷണം മൌനമപണ്ഡിതാനാം” എന്നുണ്ടല്ലൊ അതാണ് നിങ്ങൾ അനുവൎത്തിക്കേണ്ടതു്.

ബാവായെപ്പററി പറഞ്ഞവസാനിപ്പിച്ചപ്പോഴാണ് സ്ഥാത്തിക്കോന്റെ കാൎയ്യം ഓൎമ്മയിൽ വന്നതു. മർത്തോമ്മാ പ്രഥമൻ മരിച്ച ഒഴിവിലേക്കു സുപ്രഗൻ മർത്തോമ്മായെ നിയമിച്ചപ്പോൾ നമ്മുടെ “വെറി റവറണ്ടു അയിപ്പുതോമ്മാ കത്തനാർ” സി. വി. കശീശ്ശാ, പട്ടമുക്കിലച്ചൻ മുതലായവർ കൂടി സ്ഥാത്തിക്കോൻ വായിച്ചതായും മററും കേരളതാരകയിൽ കണ്ട സാധനം എന്താണെന്നും അതു് ആൎക്ക് ആരു് എന്തിനു് കൊടുക്കുന്നതാണെന്നും ആ പദത്തിന്റെ അൎത്ഥം എന്താണെന്നും താരകാലേഖകൻ അറിയിച്ചുതന്നാൽ ഉപകാരം. സ്ഥാത്തിക്കോൻ എന്നു വച്ചാൽ പാത്രിയർക്കീസന്മാർ മെത്രാച്ചന്മാൎക്കു കൊടുക്കുന്ന ഒരു അധികാരപത്രമൊ, നീട്ടൊ, തിട്ടൂരമൊ ഏതാണ്ടാണെന്നാണ് നാം ഇതേവരെ ധരിച്ചിരുന്നതു്. (പാപ്പാ മെത്രാന്മാൎക്കു കൊടുക്കുന്ന നീട്ടിനു “ബൂളാ” എന്നു പറയും) എന്നാൽ പ്രസ്തുത സ്ഥാത്തിക്കോൻ നവീകരണത്തലവനു എവിടെ നിന്നു ലഭിച്ചെന്നൊ ആരു കൊടുത്തെന്നൊ എന്നു ഒന്നും മനസ്സിലാകുന്നില്ല. നവീകരണത്തലവനു സ്ഥാത്തിക്കോൻ കൊടുക്കത്തക്ക ഒരു പാത്രിയർക്കീസൊ പാപ്പായൊ ഇന്നു ൟലോകത്തിലില്ല. റോമ്മാ സിംഹാസനത്തിൽ റോമ്മാപാപ്പായും അന്ത്യോഖ്യാസിംഹാസനത്തിൽ അന്ത്യോഖ്യാപാത്രിയർക്കീസും കാന്റർബ്വരി സിംഹാസനത്തിൽ കാന്റർബ്വരി ആൎച്ച്ബിഷോപ്പും ഏതുപ്രകാരം അധികൃതന്മാരും സ്വതന്ത്രന്മാരും ആകുന്നുവോ അതെപ്രകാരംതന്നെ മലങ്കര മർത്തോമ്മാ സിംഹാസനത്തിൽ മർത്തോമ്മാ മെത്രാപ്പോലീത്തന്മാരും അധികൃതന്മാരും സ്വതന്ത്രന്മാരും ആണെന്നാണു താരകാലേഖകന്റെ അഭിപ്രായം. റോമ്മാപാപ്പാക്കും അന്ത്യോഖ്യാപാത്രിയർക്കീസിനും മററും ആരെങ്കിലും സ്ഥാത്തിക്കോൻ കൊടുത്തതായി നാം കേട്ടിട്ടില്ല. ആ സ്ഥിതിക്കു നവീകരണത്തലവനു കിട്ടിയ ൟ സ്ഥാത്തിക്കോൻ എവിടെനിന്നാണെന്നറിവാൻ വളരെ ആഗ്രഹവും കൌതുകവും ഉണ്ടു. പക്ഷെ തൊഴിയൂരെ മാർ കൂറിലോസ് പാത്രിയർക്കീസു കൊടുത്തതായിരിക്കുമൊ? അദ്ദേഹത്തിനും മലങ്കര പാത്രിയർക്കീസിന്റെ മേൽ യാതൊരു അധികാരവും ഇല്ലല്ലൊ. പിന്നെ ഈ സ്ഥാത്തിക്കോന്റെ ആഗമം എവിടെനിന്നാണാവോ?

വേറൊരു ദിവ്യവസ്തുകൂടെ ഈയിട നവീകരണക്കാൎക്കു കരസ്ഥമായിട്ടുണ്ടു്. അതു “മലങ്കര ശ്ലീഹൈക്യസിംഹാസനം” ആണ്. ശ്ലീഹൈക്യസിം

ഹാസനം" എന്നു പറയുമ്പോൾ മുമ്പൊക്കെ ഞാൻ വിചാരിച്ചിരുന്നതു് ശ്ലീഹാ പഠിപ്പിച്ച ഉപദേശം ആണെന്നായിരുന്നു. ഉപദേശത്തിനു ആസനം എന്നു വേദത്തിൽ പറഞ്ഞിട്ടുമുണ്ടല്ലൊ. "അവർ മൂശയുടെ ആസനത്തിന്മേൽ ഇരിക്കുന്നു" എന്നു പ്രീശന്മാരെക്കുറിച്ചു പറഞ്ഞതു ഉപദേശത്തെ സംബന്ധിച്ചാണല്ലൊ. എന്നാൽ ഇതു അങ്ങിനെയല്ല. ഇതു സാക്ഷാൽ സിംഹാസനം അഥവാ കസാലതന്നെയാണ്. വളരെ ചിത്രപ്പണികളോടുകൂടിയതും വിലയേറിയ പട്ടുകളാൽ അലങ്കരിച്ചതും പകലോമററം തറവാട്ടിലെ മെത്രാന്മാർ പരമ്പരയാ ഉപയോഗിച്ചതും വളരെ പൂജ്യമായി വിചാരിക്കപ്പെട്ടുവരുന്നതുമാണ് ഈ സിംഹാസനം. എന്താ പത്രാധിപർ ഇത്ര സൂക്ഷിച്ചു നോക്കുന്നതു. ഞാൻ വെറുതെ പറയുകയല്ല കേരളതാരകയിൽ കണ്ട സംഗതികളാണ് മേൽ പറഞ്ഞിരിക്കുന്നതു്. ഈ സിംഹാസനത്തിൽ ഇരുത്തി നവീകരണത്തലവനെ മേലോട്ടുയർത്തിയപ്പോഴാണു ജനങ്ങളെല്ലാവരും കൂടി ഒക്സിയോസ് ഒക്സിയോസ് ഒക്സിയോസ് എന്നു അട്ടഹസിച്ചതു മത്യുസ അത്താനാസ്യോസ, തോമ്മാ അത്താനാസ്യോസ, മത്തോമ്മാ പ്രഥമൻ ഇവർക്കാർക്കും ലഭിച്ചിട്ടില്ലാത്ത ഈ മഹാഭാഗ്യം അനുഭവിപ്പാൻ ഇടയായ ആധുനിക ടൈട്ടസ്സ് മത്തോമ്മായെ നാം അഭിനന്ദിക്കതന്നെ ചെയ്യുന്നു. ഈ സിംഹാസനം ഇടിഞ്ഞുവീണ മാരാമണ്ണു ദേവാലയ ഭിത്തിയുടെ അടിയിൽനിന്നു ലഭിച്ചതൊ ഇപ്പോൾ "പറുങ്കിക്കപ്പൽ" മാർഗ്ഗം വന്നിറങ്ങിയതൊ ഏതാണെന്നുള്ള എന്റെ ജിജ്ഞാസയെ താരകാലേഖകൻ തീർത്തുതരുമെന്നു വിശ്വസിക്കുന്നു.

---

## മലങ്കര ഇടവകയുടെ പൊതുയോഗം.

വിശുദ്ധ പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ കല്പനപ്രകാരം ഈ വൃശ്ചികം ൧൨-ാംനു- വ്യാഴാഴ്ചയും അടുത്ത ദിവസങ്ങളിലും മലങ്കര ഇടവകയിലെ പള്ളികളുടെ പ്രതിനിധികൾ ചേൎന്ന ഒരു പൊതുയോഗം കോട്ടയത്തു സിമ്മനാരിയിൽ കൂടിയ വിവരം ഏവരും അറിഞ്ഞിരിക്കുമെല്ലൊ. മലങ്കര ഇടവകയിൽ മതസംബന്ധമായി താൻ പ്രവൎത്തിക്കണമെന്നു മഹാ ഇടവകക്കു ആഗ്രഹമൊ അപേക്ഷയൊ ഉള്ള സംഗതികൾ ഇന്നതെല്ലാമെന്നു പള്ളിപ്രതിനിധികളുടെ മുഖത്തുനിന്നു കേൾക്കണമെന്നുള്ളതായിരുന്നു യോഗത്തിന്റെ ഉദ്ദേശവും ക്ഷണകല്പനയുടെ താല്പൎയ്യവും. അതനുസരിച്ചു പ്രതിനിധികൾ മിക്കവാറും ൧൨-ാംനു-തന്നെ ഹാജരായി. അന്നേദിവസം സിമ്മനാരിസ്ഥാപകനായ കഴിഞ്ഞുപോയ പുലിക്കോട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലിത്തായുടെ ഓൎമ്മദിവസമായിരുന്നു. പതിവിൻപ്രകാരമുള്ള കുൎബ്ബാന പ്രസംഗം പ്രദക്ഷിണം മുതലായതു കാലത്തെ കഴിച്ചുകൂട്ടി. ഉച്ചകഴിഞ്ഞു മൂന്നു മണിയോടുകൂടി സിമ്മനാരി പള്ളിയിൽ യോഗം ആരംഭിച്ചു. പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു എഴുന്നെള്ളിയിരുന്നു പ്രാൎത്ഥന കഴിച്ചു യോഗത്തിന്റെ ഉദ്ദേശങ്ങളെക്കുറിച്ചും സ്നേഹത്തോടും ഐക്യത്തോടുംകൂടി സംഗതികൾ ആലോചിക്കയും പ്രവൃത്തിക്കയും ചെയ്യേണ്ട ആവശ്യത്തെക്കുറിച്ചും മററും തിരുമനസ്സുകൊണ്ടു ദീൎഘമായി പ്രസംഗിച്ചശേഷം ക്ഷണകല്പനയുടെ താല്പൎയ്യപ്രകാരം യോഗക്കാർക്കു പൊതുവിലൊ ഏതെങ്കിലും ഇടവകക്കാർക്കു പ്രത്യേകിച്ചൊ ബാവായോ

ട്ടു അറിയിപ്പാനുള്ള സംഗതികൾ എഴുതികൊടുക്കണമെന്നു ആജ്ഞാപിച്ചു. അനന്തരം പള്ളിക്കാർ ഹാജരാക്കിയ പ്രതിപുരുഷപത്രങ്ങൾ വയ്പിച്ചു റിക്കാട്ടു ചെയ്തതിനോടുകൂടി മണി അഞ്ചായതുംകൊണ്ടു യോഗം അടുത്ത ദിവസത്തേക്കു മാററിവച്ചു.

രണ്ടാം ദിവസം കാലത്തു വീണ്ടും യോഗം കൂടി. ബാവാ തിരുമനസ്സുകൊണ്ടു വീണ്ടും ദീർഘമായി ഒരു പ്രസംഗം കഴിച്ചശേഷം തലെദിവസം ആവശ്യപ്പെട്ടതനുസരിച്ചു യോഗക്കാരുടെ ആവശ്യങ്ങൾ ആലോചിച്ചു എഴുതികൊടുക്കണമെന്നു ആജ്ഞാപിച്ചുംകൊണ്ടു ബാവാ യോഗത്തിൽനിന്നു പിരികയും പള്ളിപ്രതിനിധികൾ അന്നും അടുത്ത ദിവസവും നടത്തിയ ആലോചനയുടെ ഫലമായി അവരിൽ ഭൂരിപക്ഷക്കാർ ചേർന്നു ബാവാ തിരുമനസ്സിലെ മുൻപാകെ താഴെ ചേർത്തിരിക്കുന്ന അപേക്ഷ സമർപ്പിക്കയും ചെയ്തു ഇതിൽ ചില സംഗതികളിൽ അഭിപ്രായവ്യത്യാസമുള്ള പള്ളിക്കാർ ഉണ്ടായിരുന്നു. അവരുടെ അപേക്ഷയെ അവർ പ്രത്യേകം എഴുതി തിരുമുൻപാകെ സമർപ്പിച്ചിട്ടുണ്ടു.

൧. വിശുദ്ധ പിതാവായ അന്ത്യോഖ്യാ പാത്രിയർക്കീസുബാവാ തിരുമേനിയെ മലങ്കരെ പള്ളി പ്രതിപുരുഷന്മാരുടെ ഈ മഹായോഗം ആദരവോടും ഭക്തിയോടും സ്വീകരിക്കുന്നു.

൨. മലങ്കരെ ഇപ്പോൾ ഉള്ള ഏഴു മെത്രാസന ഇടവകകളും മേലിലും നിലനിർത്തിക്കൊണ്ടുപോകേണ്ടതാകുന്നു എങ്കിലും എല്ലാ ഇടവകകൾക്കും പ്രത്യേകം പ്രത്യേകം ഓരോ മെത്രാപ്പോലീത്തായെ പോററുന്നതിനു ശക്തിയില്ലാത്തതുകൊണ്ടു ഏഴു ഇടവകകളെ മൂന്നു ഡിവിഷനായി വിഭാഗിക്കേണ്ടതാണെന്നു തിരുമനസ്സറിയിക്കണമെന്നു നിശ്ചയിച്ചു.

൩. കൊച്ചി, അങ്കമാലി, കണ്ടനാടു ഈ മെത്രാസന ഇടവകകൾ മൂന്നും കൂടി ഒരു ഡിവിഷനും കോട്ടയം ഇടവക ഒരു ഡിവിഷനും കൊല്ലം തുമ്പമൺ നിരണം ഇടവകകൾ ഒരു ഡിവിഷനുമായിരിക്കണമെന്നും ഇവയിൽ വടക്കൻ ഡിവിഷനു ആലുവാ സിമ്മനാരിയും മദ്ധ്യ ഡിവിഷനു കോട്ടയം സിമ്മനാരിയും തെക്കൻ ഡിവിഷനു പരുമല സിമ്മനാരിയും ആസ്ഥാനങ്ങളായിരിക്കണമെന്നും നിശ്ചയിച്ചു.

൪. വടക്കൻ ഡിവിഷൻ നി. വ. ദി. ശ്രീ. മാർ ഈവാനിയോസ് മെത്രാപ്പോലിത്താ തിരുമനസ്സിലെയും മദ്ധ്യ ഡിവിഷൻ മലങ്കരെയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പൊലിത്തായുടെയും തെക്കൻ ഡിവിഷൻ മാർ ക്രൂറിലോസ് മെത്രാപ്പൊലിത്തായുടെയും ഭരണത്തിൽ ഇരിക്കണമെന്നും മാർ ഈവാനിയോസ് മെത്രാപ്പൊലീത്തായുടെ വാർദ്ധക്യവും രോഗവും നിമിത്തം അദ്ദേഹത്തിന്റെ അസിസ്റ്റാന്റായും കാലശേഷം പിൻഗാമിയായും കൊച്ചുപൌലൊസ് റമ്പാനെയും തെക്കൻ ഡിവിഷന്റെ വിസ്തീർണ്ണതയും മററുംകൊണ്ടു അവിടെക്കു അസിസ്റ്റാന്റായി പുന്നൂസ് റമ്പാനെയും വാഴിക്കണമെന്നും ഈ സൂനാദോസിനുള്ള അഭിപ്രായത്തെ തിരുമനസ്സറിയിക്കണമെന്നു നിശ്ചയിച്ചു.

൫. ഇടവക മെത്രാപ്പൊലിത്തന്മാർ അവരുടെ ഭരണത്തിൽ അവരവരുടെ ഇടവകയിൽ സ്വതന്ത്രന്മാരായിരിക്കുന്നതാണ എങ്കിലും അവരുടെ തീർച്ചയിന്മേൽ അപ്പീൽ ഉണ്ടായിരിക്കുന്നതും അതു പ്രസിഡെണ്ടു മെത്രാപ്പൊലിത്താ മുഖാന്തരം അസോസിയേഷൻ മാനെജിങ്ങ് കമ്മട്ടി കേട്ടു തീരുമാനിക്കേണ്ടതുമാകുന്നു.

൭. പാത്രിയക്കീസുബാവാ തിരുമനസ്സിലെ പ്രതിനിധിയായ മാർ ഒസ്താത്യോസ് ബാവാ തിരുമനസ്സുകൊണ്ടു താഴെ പറയുന്ന ചുമതലകൾ വഹിക്കെണ്ടതാണ.

(൧) പാത്രിയക്കീസുബാവാ തിരുമനസ്സിലെക്കുള്ള റീശീസാ പിരിക്കയും പിരിപ്പിക്കയും ചെയ്യുന്നതു.

(൨) മലങ്കരെയും അന്ത്യൊഖ്യാ സിംഹാസനവും തമ്മിൽ ഉള്ള എഴുത്തുകുത്തുകൾ നടത്തുക.

(൩) ദയറായക്കാരുടെ മേൽവിചാരം ചെയ്ക.

(൪) ശെമ്മാശന്മാരുടെ സുറിയാനി പഠിത്വത്തിന്റെ മേലന്വേഷണം ചെയ്ക.

(൫) സുവിശേഷസംഘത്തിന്റെ മേലന്വെഷണം ചെയ്ക.

(൬) പള്ളികളിൽ സഞ്ചരിച്ചു പ്രസംഗിച്ചു ഭക്തി വൎദ്ധിപ്പിക്കയും വിശ്വാസവിപരീതമായി കാണുന്ന സംഗതികൾ ഇടവക മെത്രാപ്പൊലീത്തായെ ധരിപ്പിച്ചു ശരിപ്പെടുത്തിക്കയും ചെയ്ക.

(൭) മലങ്കരെയുള്ള മെത്രാപ്പൊലീത്തന്മാരുടെ നടപടികളിൽ വല്ല വീഴ്ചയും ഉണ്ടായാൽ അസൊസിയെഷ്യൻ മാനെജിങ്ങ് കമ്മട്ടിയെ ധരിപ്പിച്ചു കമ്മട്ടിയുടെ അഭിപ്രായത്തൊടുകൂടി അന്ത്യൊഖ്യാ സിംഹാസനത്തിങ്കലെക്കു റിപ്പോൎട്ടു ചെയ്ക.

൮. മേലാൽ വൈദികസ്ഥാനത്തിനു പഠിക്കുന്ന സുറിയാനി വിദ്യാൎത്ഥികൾ കോട്ടയം പരുമല ആലുവാ ഈ പൊതുസിമ്മനാരികളിലും പാമ്പാക്കുടെ കോനാട്ടു മലങ്കരെ മല്പാൻ നടത്തുന്നടത്തും പഠിക്കാതെ ഓരൊ പട്ടക്കാരുടെ കൂടെ പ്രത്യേകിച്ചു പഠിച്ചുകൊണ്ടിരിക്കുന്നവൎക്കു കശീശാപട്ടം കൊടുത്തുകൂടാത്തതാകുന്നു. ഏതുസിമ്മനാരിയിൽ പഠിച്ചാലും അവസാന ക്ലാസുകളിലെ പഠിത്വം കോട്ടയത്തു സിമ്മനാരിയിൽ ചേൎന്നു പഠിച്ചല്ലാതെ പട്ടം കൊടുത്തുകൂടാത്തതാകുന്നു എന്നു നിശ്ചയിച്ചു.

൯. മേലിൽ റെമ്പാന്മാരാകണമെന്നു ആഗ്രഹിച്ചു അപേക്ഷിക്കുന്നവർ അവരുടെ പോഷണം വകയ്ക്കു വേറൊരു നിശ്ചയം ചെയ്യുന്നതുവരെ തറവാട്ടുസ്വത്തിൽ അവൎക്കുള്ള വീതത്തിൽനിന്നു ൩൫൦ രൂപായിൽ കുറയാത്ത ഒരു സംഖ്യ സമുദായത്തിലെക്കു കൊടുക്കയും ഈ പണം ദയറായക്കാരുടെ വകയ്ക്കു ഒരു പ്രത്യേക ഫണ്ടായി സൂക്ഷിക്കയും ചെയ്യണമെന്നും സമുദായം ആവശ്യപ്പെട്ടിട്ടു ഒരാളെ റെമ്പാനാക്കുന്നതാണെങ്കിൽ ഈ നിബന്ധന ആയാളിനെ ബന്ധിക്കുന്നതല്ലെന്നും നിശ്ചയിച്ചു.

൧൦. ബാലവിവാഹം കഴിയുംമട്ടു നിൎത്തൽ ചെയ്യേണ്ടതും വേറൊരു നിശ്ചയം ഉണ്ടാകുന്നതുവരെ സ്ത്രീക്കു ൧൨-ം പുരുഷനു ൧൬-ം വയസ്സു പ്രായം തികയാതെ യാതൊരു വിവാഹവും പട്ടക്കാർ നടത്തിക്കൊടുക്കരുതെന്നും ഒരു കല്പന പ്രസിദ്ധപ്പെടുത്തണമെന്നു വിശുദ്ധ പിതാവിനോടു അപേക്ഷിക്കണമെന്നു നിശ്ചയിച്ചു.

൧൧. ഞായറയാഴ്ച കൂടാതെ വേറെ വല്ല ദിവസവും കൂടി വിവാഹം നടത്താൻ അനുവദിക്കുന്നതിനു വിരോധമില്ലെങ്കിൽ അനുവദിച്ചു ഒരു കല്പന പ്രസിദ്ധപ്പെടുത്തണമെന്നും നിശ്ചയിച്ചു.

൧൨. കഴിവുള്ള എല്ലാ പള്ളികളിലും പ്രൈമറിസ്കൂളുകളും സണ്ടെസ്കൂളുകളും ധാരാളം ഏൎപ്പെടുത്തി നടത്തുകയും അതിൽ ആൺകുട്ടികളെ

യും പെൺകുട്ടികളെയും ൧൨ വയസ്സുവരെയെങ്കിലും നമസ്കാരം കുൎബ്ബാനയുടെ ശുശ്രൂഷ മുതലായവ പഠിപ്പിക്കയും ചെയ്യണമെന്ന നിൎബ്ബന്ധിക്കുന്നതായ ഒരു കല്പന പള്ളികൾക്കയക്കണമെന്ന വിശുദ്ധ പിതാവിനോടു അപേക്ഷിക്കണമെന്ന നിശ്ചയിച്ചു.

൧൨. കുൎബ്ബാനയിൽ തൎജ്ജമ ചെയ്തു ചൊല്ലാവുന്ന എല്ലാ ഭാഗങ്ങളും പൊരുൾതിരിച്ചു മലയാളത്തിൽ ചൊല്ലണമെന്ന ഒരു കല്പന പള്ളികൾക്കയക്കണമെന്നും ബാവാ തിരുമനസ്സിനോടു അപേക്ഷിക്കണമെന്ന നിശ്ചയിച്ചു.

൧൩. മലങ്കരസഭയിൽ അപ്പഴപ്പോൾ ആവശ്യപ്പെടുന്ന മേല്പട്ടക്കാരെ സഭ തിരഞ്ഞെടുത്തു അവൎക്കു പട്ടം കൊടുക്കണമെന്ന അന്ത്യോഖ്യാ സിംഹാസനത്തിലെ പ്രതിനിധിമൂലം പാത്രിയൎക്കീസു ബാവാ തിരുമേനിയോടു അപേക്ഷിക്കുന്നതായാൽ അവൎക്കു കാലതാമസം കൂടാതെ കൊടുക്കണമെന്നും യാത്രയുടെ ദൂരവും പ്രയാസവും നിമിത്തം ഇവിടെനിന്നും പരദേശത്തു പോയി പട്ടമേൽക്കുന്നതിനു സൌകൎയ്യമില്ലാതെവരുന്ന വിഷയങ്ങളിൽ ഇവിടെതന്നെ ഹൂദായകാനോൻ നിശ്ചയപ്രകാരം പട്ടംകൊടുക്കുന്നതിനു അനുവദിക്കണമെന്നും ഈ യോഗം തിരുമേനിയോടു അപേക്ഷിക്കണമെന്ന നിശ്ചയിച്ചു.

ഈ അപേക്ഷകൾ എഴുതി ഒപ്പിട്ടു തിരുമുമ്പാകെ സമൎപ്പിച്ചശേഷം യോഗം ശനിയാഴ്ച രാത്രി പിരിഞ്ഞു.

## നോട്ടീസു.

യാതൊരു മതസ്ഥനും തന്റെ മതസിദ്ധാന്തങ്ങളെയും തത്വങ്ങളെയും കുറെക്കുറെ എങ്കിലും അറിഞ്ഞിരിക്കേണ്ടതു അത്യാവശ്യമാണല്ലോ. ഒരു സഭയുടെ വിശ്വാസങ്ങളെ അറിയാതെ ആ സഭയിൽ നില്ക്കുയെന്നതു കേവലം മൌഢ്യത തന്നെയാണു. എന്നാൽ ഇടവകപത്രികമൂലം നമ്മുടെ സത്യസഭയുടെ വിശ്വാസങ്ങൾ അനേകം നൂറാണ്ടുകൾക്കുമുമ്പു ശുദ്ധിമാന്മാർ ഏല്പിക്കപ്പെട്ടവയാണെന്നും അവ വേദാനുസരണങ്ങൾ ആണെന്നും പ്രാചീനസഭകൾ എല്ലാം ഐകകണ്ഠ്യേന സമ്മതിച്ചു അനുഷ്ഠിച്ചുപോരുന്നവയാണെന്നും മറ്റുമുള്ള അനേക അറിവുകൾ നമ്മുടെ സഭാംഗങ്ങൾക്കു ലഭിച്ചിട്ടുള്ളതുകൂടാതെ സത്യവിശ്വാസത്തോടു എതൃക്കുന്നവരോടു സധൈൎയ്യം എതൃവാദം ചെയ്വാനും തൽസംബന്ധമായ ഉപന്യാസങ്ങൾ എഴുതുവാനും തക്ക ജ്ഞാനവും ശക്തിയും പലൎക്കും സിദ്ധിച്ചിട്ടുണ്ടെന്നുള്ളതും സുഹൃദയന്മാരായ ഏവരും സമ്മതിക്കുന്ന ഒരു സത്യമാണല്ലോ. ഇങ്ങിനെ പല ഗുണഗണങ്ങൾ ഉള്ളതും നമ്മുടെ വിശ്വാസാചാരങ്ങളെ വ്യക്തപ്പെടുത്തി സ്ഥിരീകരിക്കുന്നതുമായ ഇടവകപത്രികയോടു നമ്മുടെ സഭയിൽപ്പെട്ട ഏവരും കൃതജ്ഞന്മാരും അതിന്റെ നിലനില്പിന്നും പോഷണത്തിന്നുംവേണ്ടി സൎവ്വാത്മനാ സഹായിക്കേണ്ടവരുമാണു. എന്നാൽ പത്രികയുടെവരി അടയ്ക്കുന്നതിൽ ബ: ചില പള്ളിക്കാരും വൈദികന്മാരും മാന്യന്മാരും കാണിച്ചുവരുന്ന ഉപേക്ഷയും നിൎദ്ദയത്വവും ചില്ലറയല്ല. പണം ശരിയായി പിരിയാത്തതിൽ ഇവിടെ വളരെ വിഷമിക്കുന്നുണ്ടു. ഇത്രയും ചുരുങ്ങിയ സംഖ്യയായ ൧ രൂപാ അടയ്ക്കാൻ ശക്തിയില്ലാത്ത പള്ളി മലങ്കര ഉണ്ടായിരിക്കുമോയെന്നു സംശയമാണു. പല പള്ളികളിൽനിന്നും കുടിശ്ശിഖ വരാനുള്ളതായി കണക്കിനാൽ കാണുന്നു. ഈ കാൎയ്യത്തിൽ വൈദികന്മാരേയും കൈക്കാരന്മാരേയും അല്ലാതെ ഇടവകജനങ്ങളെ പഴിപറയാനില്ലല്ലോ. അതിനാൽ സമുദായോന്നതിയെ ആഗ്രഹിച്ചും പത്രിക നിന്നുപോയാൽ ഉണ്ടാകാവുന്ന ആക്ഷേപത്തേയും ദോഷത്തേയും ഓൎത്തും പള്ളിവക പണം സാമുദായികമായ നല്ല കാൎയ്യങ്ങൾക്കുംകൂടി സഹായിപ്പാനാണെന്നും സമുദായകാൎയ്യങ്ങ

ളിൽ സമുദായാംഗങ്ങൾ ചുമതലയുള്ളവരാണെന്നു ധരിച്ചും ഇതര സമുദായങ്ങൾ എങ്ങിനെയാണു ചെയ്യുന്നതെന്നു വിചാരിച്ചും മേലാൽ പണം അടയ്ക്കുന്ന കാൎയ്യത്തിൽ ഉപേക്ഷ കാണിക്കാതെയും ഒഴികഴിവുകൾ പറഞ്ഞു പിരിവുകാരെ കഷ്ടപ്പെടുത്താതെയും പണം ശരിയായി അടച്ചുതരണമെന്നും ബ: അച്ചന്മാരും മാന്യജനങ്ങളും യഥാശക്തി ഉത്സാഹിക്കേണമെന്നും വിനയപൂൎവ്വം അപേക്ഷിച്ചുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

എന്നു, മാനേജർ.

---

## പുതിയ ലഘുലേഖകൾ.

നവീകരണസഭയുടെ കഥയില്ലായ്മയേയും നഗ്നതകളേയും വെളിപ്പെടുത്തുന്ന പല പുതിയ ലഘുലേഖകളും എഴുതി പ്രസിദ്ധീകരിക്കുന്നതിനു ഞങ്ങൾ തീൎച്ചപ്പെടുത്തിയിരിക്കുന്ന വിവരം പൊതുജനങ്ങളെ അറിയിച്ചുകൊള്ളുന്നു. ലഘുലേഖ എഴുതാവുന്നവർ എഴുതി അയച്ചുതന്നാൽ ഇവിടെ പരിശോധിച്ചു ഞങ്ങളുടെ സ്വന്തചിലവിന്മേൽ പ്രസിദ്ധപ്പെടുത്തുന്നതാണ്. സംഗതികൾ വിശദമായി എഴുതി അയക്കാൻ ശക്തിയില്ലാത്തവർ ചുരുക്കം എഴുതി അയച്ചുതന്നാൽ വിശദമായി ഞങ്ങൾതന്നെ എഴുതിക്കൊള്ളാം.

ഇപ്പോൾ അച്ചടിച്ചുവരുന്ന "നവീകരണസഭയുടെ കുത്തഴിവ്" എന്ന പുസ്തകത്തിൽ ചേൎക്കുന്നതിനായി പലരും പല സംഗതികൾ എഴുതി അയച്ചുതന്നിട്ടുണ്ട്. എന്നാൽ സ്ഥലദൌൎല്ലഭ്യം നിമിത്തം മിക്കതും അടുത്ത ലക്കത്തിലേക്കു മാററിവച്ചിരിക്കുന്ന വിവരം വ്യസനസമേതം അറിയിച്ചുകൊള്ളുന്നു.

കൂടുതൽ വിവരങ്ങൾ അറിയണമെന്നുള്ളവർ താഴെകാണുന്ന മേൽവിലാസത്തിൽ മറുപടിക്കു സ്റ്റാമ്പുസഹിതം എഴുതി അയക്കേണ്ടതാണ്.

എന്നു ഫിലിപ്പു ഉമ്മൻ. കോട്ടയം

---

## കോട്ടയം സിമ്മനാരിയുടെ ഒരു പ്രലാപം.

ആനന്ദഭൈരവി—ചെമ്പട.

പല്ലവി

ദൈവമെ ഹാ ഹാ ദൈവമെ

അനുപല്ലവി

ദിവ്യശ്രീ മാർ ദിവന്നാസ്യോസ്സുവ്വിനെ കൈവെടിഞ്ഞല്ലൊ. ദൈവമെ.

ചരണങ്ങൾ

ആരിനിയെന്നെ ഭരിപ്പാൻ പാരിടത്തിലിതുപോലെ
കാൎയ്യസാരജ്ഞനായൊരു പൂരുഷ വംശവൈഡൂൎയ്യം. ദൈവമെ.

൨

അന്യാധീനതയാമുന്നം ഖിന്നയായി വലഞ്ഞതിൽ
നിന്നുരക്ഷിച്ചൊരു ധന്യൻ ഇന്നുപേക്ഷിച്ചതെന്തല്ലൊ. ദൈവമെ.

൩

ഇഷ്ടനാഥവിയോഗാഗ്നി വിട്ടു മാറാൻ ഭവൽകൃപാ
വൃഷ്ടിയെയൊരാശ്രയമി കോട്ടയം സിമ്നാരിയാംമേ. ദൈവമെ.

പി. ജി. ഇടിച്ചാണ്ടി കത്തനാർ.

---

"പുതിയതരം മാമോദീസാ" എന്ന തലവാചകത്തോടുകൂടെ മിസ്റ്റർ പി. ഐ. മത്തായി കഴിഞ്ഞതാരകയിൽ എഴുതിയതായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിന്റെ അവാസ്തവത്തെപ്പററി കാണിക്കുന്നതായ ഒരു ലേഖനം കൈപ്പററിയിരിക്കുന്നതു സ്ഥലച്ചുരുക്കംനിമിത്തം അടുത്ത പത്രത്തിലേക്കു മാററിവച്ചിരിക്കുന്നു.